# THE GURUNATHAN

# ഗുരുനാഥൻ


L No. 85/15—7—26.

| പുസ്തകം 12 | 1108 വൃശ്ചികം | ലക്കം 4 |
|---|---|---|


നാനാലേഖനസൂക്തിമാലകളണിഞ്ഞദ്ധ്യാപകന്മാർക്കുവി
ജ്ഞാനാനന്ദസുധാരസം സുമധുരം ചേർത്തുള്ളിലാത്താദരം
ന്യൂനാമാശയപോഷണൈകരതയായ് സമ്പൂർണ്ണകല്യാണയായ്
നീണാളക്ഷയദീപ്തിപൂണ്ടു ഗുരുനാഥേയം ഭൃശം ഭാസതാം.

വി ഷ യ വി വ ര ം.

ഗുരുനാഥൻ.

പുസ്തകം 12 | 1108 വൃശ്ചികം | ലക്കം 4

## വാസന.

പരിശീലനത്തിനുമുമ്പുതന്നെ ഒരു ക്രിയാപദ്ധതി സ്വീകരിക്കേണ്ടതെങ്ങിനെയെന്ന് ഒരു ജീവിയെ പ്രേരിപ്പിക്കുന്ന സ്ഫുരണംതന്നെ വാസന. ജീവിതം എങ്ങിനെ നയിക്കണം എന്നു നിശ്ചയാത്മജ്ഞാനമില്ലെങ്കിലും ചില പ്രത്യേകമാർഗ്ഗങ്ങളെ കർമ്മകൗശലത്തോടെ അനുധാവനം ചെയ്യുന്ന പലരേയും നമുക്കു കാണാം. അവർ ദീർഘകാലം അതിൽ പ്രവർത്തിച്ചു കഴിയുമ്പോൾമാത്രമെ അതിന്റെ സ്വഭാവം അറിയുന്നുള്ളു.

ഒരു ശിശുവിനു ഭക്ഷണത്തെക്കുറിച്ച് ഒരു പരിചയവുമില്ല. ശരീരത്തോട് ആഹാരത്തിനുള്ള നിയതബന്ധവും അതു് അറിയുന്നില്ല. പക്ഷെ സ്തന്യപാനത്തിനുള്ള ആവേശം അതിൽ കാണുന്നുണ്ട്. അതു കായികഘടനയുടേയും പാരമ്പര്യസിദ്ധമായ വൃത്തിപ്രീണനത്തിന്റേയും ഫലമായിരിക്കാം. ഈ വാസന ഇച്ഛാശക്തികൊണ്ടു പ്രവൃദ്ധമാകുന്നു. മുലകുടിക്കുന്നതിനു വാസനാപ്രേരിതമായ ശിശുവിന്റെ ഇച്ഛ അതിന്റെ അലാഭത്തിൽ കരയുവാൻ പ്രേരിപ്പിക്കുന്നു. സാധിച്ചമാത്രയിൽ ഇച്ഛ ശാന്തമാകുന്നു. ഇങ്ങിനെ നമ്മിൽ സ്ഥിതിചെയ്യുന്ന വാസന ഇച്ഛാശക്തികൊണ്ടു പുരോഗമനം ചെയ്കയാണു പതിവ്.

വാസനയെക്കുറിച്ചു പ്രതിപാദിക്കുമ്പോൾ പൗരസ്ത്യർ ജന്മാന്തരവാദത്തോളം അതിനു വ്യാപ്തിനൽകുന്നു. എന്നാൽ അദ്ധ്യാപകന്മാരോടും രക്ഷിതാക്കളോടും ഇടപെടുന്ന ഗുരുനാഥൻ ശിശുരക്ഷണശിക്ഷണങ്ങളോളം മാത്രം വ്യാപരിക്കുന്നതുകൊണ്ട് അതിന്റെ വാസന താഴെപറയുന്ന രണ്ടുതത്വസ്ഥാനം മാത്രം ആശ്രയിക്കുന്നതായിട്ടെ പറയുന്നുള്ളു.

ഓരോജീവിയും അതിന്റെ വർഗ്ഗപാരമ്പര്യം അനുസരിച്ചു ചില പ്രത്യേകവാസനയുള്ളതായി കാണപ്പെടുന്നു. പൂർവ്വപിതാക്കളിൽനിന്ന് ഉത്ഭവിച്ചതാണിതു്. ചില കർമ്മങ്ങളെ പ്രത്യേകം ചിലമാർഗ്ഗങ്ങളിൽക്കൂടി ചെയ്വാൻ ഇച്ഛതോന്നുന്നു. ഈ മാർഗ്ഗം പൂർവ്വന്മാർ പലപ്പോഴും ആച

രിച്ചിരുന്നവയാണ്. ഒരു പട്ടി കിടക്കുന്നതിന്നുമുമ്പ് ഒന്നു വട്ടംതിരിയുന്നതു പലപ്പോഴും കാണ്മാൻ ഇടയാകാറുണ്ട്. ഇന്ന് അതു് അങ്ങിനെ ചെയ്യുന്നതു് ഒരു ഉദ്ദേശത്തോടുകൂടിയല്ല. ഇപ്പോഴും അതു വീടുകളിൽ വളത്തുന്ന ഒരു ജന്തുവാണ്. ശരവണശയ്യയെ അവലംബിച്ചല്ല അതു് ഇപ്പോഴും വസിക്കുന്നതു്. അതിന്റെ പൂൎവ്വികർ അനവധികാലം ആചരിച്ചുപോന്ന കൎമ്മത്തിന്റെ അവശിഷ്ടാനുഭൂതിയാണിതു്. വാസനാനീതമായ ഈ കൎമ്മം വൎഗ്ഗീയസ്മൃതിയെന്നു പറയാം. ഇവിടെ ഇച്ഛാശക്തിയുടെ പ്രവൃത്തിയൊന്നുമില്ലെങ്കിലും പൂൎവ്വാചാരം വിട്ടുപോകുന്നില്ലെന്നേയുള്ളൂ.

ശരീരാവയവങ്ങളുടെ അല്ലെങ്കിൽ ജീവിതാഭയോധനോപകരണങ്ങളുടെ പരസ്പരബന്ധം കൊണ്ടു് ഉണ്ടാകുന്ന ചോദനത്തെ കായികോത്ഭവവാസനയെന്നു പറയാം. അവയവങ്ങളുടെ സ്വഭാവവും അവയുടെ ഉദ്ദേശ്യതയും അറിഞ്ഞാൽ വാസനയുടെ സ്വഭാവം ഏതാണെന്നു നിർണ്ണയിക്കാം. കാള, ആടു് ഇവയുടെ കൊമ്പു്, പൂച്ചയുടെ നഖം ഇവ ജീവരക്ഷയ്ക്കുള്ള ആയുധങ്ങളാണ്. അവ ഉപയോഗിക്കുന്നതിനുള്ള പ്രേരണ അവയിൽ ഉണ്ടാകുന്നു.

ജീവിതാവധിയോ, ഒരു നിശ്ചിതകാലമോ ഒരു മുഹൂൎത്തമോ നിലനില്ക്കുന്ന നടത്തയെ സ്ഥാപിക്കുന്ന വാസനയുടെ പ്രേരകശക്തിയാണ് ഇച്ഛ.

മൃഗങ്ങളിൽ ഈ രണ്ടുശക്തികളും അഭേദ്യമായി കാണപ്പെടുന്നു. പാരമ്പൎയ്യവും അംഗപ്രേരണയും പ്രബുദ്ധപ്രബലങ്ങളായാൽ അവ ആ കൎമ്മം അനുഷ്ഠിക്കതന്നെ ചെയ്യും.

മനുഷ്യസ്വഭാവത്തെ പരിശോധിച്ചുനോക്കാം. പൂൎണ്ണാരോഗ്യമുള്ള ഒരു ആൺകുട്ടിയോടു് അവന്റെ അദ്ധ്യാപകനൊ രക്ഷിതാവൊ 'അനങ്ങരുതു്' എന്നൊരാജ്ഞകൊടുത്തു എന്നു വിചാരിക്കുക. ഒന്നൊ രണ്ടോ മിനിട്ടിനുമുമ്പ് അവൻ ആജ്ഞ ലംഘനം ചെയ്യുന്നതായിക്കാണാം. ഇവിടെ എന്തുസംഭവിക്കുന്നു എന്നു നോക്കാം. അവന്റെ ശരീരം അരോഗവും ദൃഢവുമായിരിക്കുന്നതുകൊണ്ട് അതിലെ മാംസപേശികളും സിരകളും കൎമ്മോന്മുഖങ്ങളായിരിക്കുന്നു. ഒരു വൈദ്യുതയന്ത്രത്തിൽനിന്നു ശക്തിനിൎഗ്ഗമനമാൎഗ്ഗം അന്വേഷിക്കുന്നതുപോലെ അവന്റെ ശരീരത്തിൽ ബാഹ്യപ്രസരണത്തിനു സന്നദ്ധമായ ഒരു സംഗ്രഹിതശക്തി അവസരം പ്രതീക്ഷിക്കുന്നു. അവന്റെ മാംസപേശികളും സിരകളും ചലനവും വ്യാപാരവും തങ്ങൾക്കാവശ്യമുണ്ടെന്ന് അതിശക്തിയായി അവനെ അറിയിക്കുന്നുണ്ട്.

അടുത്തു്, അവന്റെ തലച്ചോറിനേയും ബോധത്തേയും പരിശോ

ധിച്ചുനോക്കാം. മാംസപേശിയിൽനിന്നു സിരാതന്ത്രികൾവഴിവരുന്ന സന്ദേശങ്ങൾ ആദ്യം തലച്ചോറിൽ എത്തുന്നു. അവിടെനിന്നും ബോധകേന്ദ്രത്തിൽ എത്തിക്കുന്നു. പക്ഷെ തലച്ചോറു സന്ദേശത്തിന്റെ ഒരു വ്യാഖ്യാനം മാത്രമെ ബോധകേന്ദ്രത്തിൽ എത്തിക്കുന്നുള്ളു. ശിശുവാകട്ടെ ഈ വ്യാപാരങ്ങളിൽ ഒന്നുംതന്നെ അറിയുന്നില്ല. അവൻ ആജ്ഞോല്ലംഘനം ചെയ്തുതുടങ്ങുമ്പോൾ "നിനക്ക് എന്തുപററി" എന്നു ചോദിച്ചാൽ അവൻ "എനിക്കിവിടെ ഇരിക്കാൻ കഴികയില്ല" എന്നൊ "എനിക്കു കളിക്കാൻ പോകണ"മെന്നൊ ഉത്തരം പറയും. അവൻ അവിടെ അനങ്ങാതിരിക്കുമ്പോൾ അവന്റെ ശരീരം ആലസ്യം അനുഭവിക്കുന്നു എന്ന് അവൻ അറിയുന്നില്ല. അവനിൽ നിക്ഷിപ്തമായ ക്രിയാശക്തി ബാഹ്യനിർഗമനത്തിനു ശ്രമിക്കുന്നു എന്നും അവൻ അറിയുന്നില്ല. അഥവാ അവൻ അറിഞ്ഞാൽതന്നെ അതിനെ വിശദീകരിക്കാനുള്ള ശബ്ദം അവനു സ്വാധീനമല്ല. അവൻ അറിയുന്നതെന്താണെന്നു നോക്കാം. കളിക്കുന്നതാണു സന്തോഷം എന്നവനറിയാം. ഇവിടെ ഇങ്ങിനെ ഇരിക്കുന്നതു വലിയ മുഷിവാണെന്നും അവനറിയാം. ക്രിയാശക്തികൊണ്ടു നിറഞ്ഞിരിക്കുന്ന മാംസപേശികൾ അവന്റെ ശരീരത്തെ അസ്വസ്ഥമാക്കുന്നു എന്ന് അവൻ അറിയുന്നില്ല. പരമാർത്ഥമായ വേദന അനുഭവിച്ചാലും അവൻ സ്വാവസ്ഥയെന്തെന്നു മനസ്സിലാക്കുന്നില്ല.

അങ്ങനെ കളിക്കാൻ വിടുക. അവൻ ആദ്യം കണ്ട ഒരു വലിയ കല്ലുമാററിയിടുവാൻ ശ്രമിച്ചു എന്നുവരാം. അനക്കുവാനരുതാത്ത ആ വലിയ കല്ലിൽ അവൻ ചെയ്യുന്ന പ്രയത്നത്തിന്റെ ഉദ്ദേശ്യം അവനൊ നമുക്കൊ അറിഞ്ഞുകൂടാ. അവനിൽ സംഗ്രഹിച്ചിരുന്ന ശക്തി ഒരു വഴിക്കു പ്രവഹിക്കുന്നു എന്നെ ഇതിൽനിന്നു നാം മനസ്സിലാക്കേണ്ടതുള്ളു. അതു ചെയ്യരുതെന്നു വിലക്കിയാൽ ആജ്ഞോല്ലംഘനമോ രോദനമോ അവനിൽനിന്നു പ്രതീക്ഷിക്കാം. അവൻ ചെയ്യുന്ന ജോലി തല്ക്കാലം രസപ്രദമെന്നുമാത്രം അവനറിയാം. ഇത്രയുംകൊണ്ടു നാം എന്താണ് മനസ്സിലാക്കേണ്ടതു്? ശരീരസംബന്ധിയായ അവസ്ഥാവിശേഷങ്ങളെ തലച്ചോറു ചെയ്യുന്ന വ്യാഖ്യാനം അനുസരിച്ചാണു കർമ്മം ചെയ്തുപോരുന്നതു്. അതു വിശ്വസിക്കുവാൻ യോഗ്യവുമല്ല. കർത്താവിനെക്കൊണ്ടു് ന്യായകർമ്മം ചെയ്യിക്കുന്നതിനൊ അവനെ ഉചിതസരണിയിൽകൂടി നടത്തുന്നതിനൊ ആ വ്യാഖ്യാനം വിശ്വസനീയമായിരിക്കണമെന്നുമില്ല.

നാം കണ്ട കുട്ടിയെ അസ്വസ്ഥനും രോഗിയുമെന്ന നിലയിൽ ഒന്നു പരിശോധിക്കാം. അവന്റെ ശരീരാന്തർഭാഗംതന്നെ അല്പം വികലമായിട്ടുണ്ട്. ആഹാരത്തിൽ വന്ന ദോഷംനിമിത്തം ദീപനം ശുദ്ധമായില്ല. ഈ അവസ്ഥ രണ്ടുമൂന്നുദിവസത്തിനുമുമ്പു്തന്നെ തുടങ്ങിയതാണ്. ത

ലേനാളത്തേ ഉറക്കവും വേണ്ടപോലെ സുഖപ്രദമല്ലായിരുന്നു. രോഗിയെന്നുതോന്നത്തക്കവണ്ണം ഒന്നും കാണ്മാനുണ്ടായിരുന്നില്ലെങ്കിലും അല്പമൊരുത്സാഹക്കുറവു മാത്രം ഉണ്ട്. കാലത്തേ പ്രാതല്കഴിച്ചു. എന്നിട്ടും അവൻ മന്ദനും അസ്വസ്ഥനമായിത്തന്നെ കാണപ്പെട്ടുന്നു.

സിരകൾവഴി സന്ദേശങ്ങൾ ഇടവിടാതെ തലച്ചോറിൽ എത്തുന്നുണ്ട്. "ഞങ്ങൾക്കു തീരെ സുഖമില്ല. ഞങ്ങളുടെ സ്ഥിതിക്കു ചില ശൈഥില്യങ്ങൾ നേരിട്ടിരിക്കുന്നു" എന്നാണു മാംസപേശിയിൽനിന്നുണ്ടായ സന്ദേശം. തലച്ചോറിൻേറ സ്ഥിതിയെന്താണ്. രക്തപരിവാഹത്തിൽ വന്നിട്ടുള്ള അല്പമായ ന്യൂനത അവിടെ ചില കുഴപ്പങ്ങൾക്കു കാരണമായിട്ടുണ്ട്.

ബോധകേന്ദ്രം ഈ രണ്ടവസ്ഥകളേയും അറിയുന്നില്ല. എങ്കിലും അല്പമായ അസംതൃപ്തി കാണ്മാനുണ്ട്. അതിൻേറ കാരണം അറിവാൻ മനുഷ്യബുദ്ധിക്കു മോഹവുമുണ്ട്. അവൻ പ്രാതല്കഴിച്ചുകൊണ്ടിരുന്നപ്പോൾ അവൻെറ കൊച്ചനുജത്തി അവനു വിളമ്പിയിരുന്ന ഒരു പപ്പടം എടുത്തുകൊണ്ട് ഓടി. ഇങ്ങിനെ സാധാരണ ചിലപ്പോൾ ഉണ്ടാകാറുണ്ട് അപ്പോഴെല്ലാം ഒരു ചിരിക്കമാത്രമെ സംഗതിവന്നിട്ടുള്ളു. ഇന്നത്തെ നിലയങ്ങിനെയല്ല. ഇതുകൊണ്ട് അവൻ ക്ഷോഭിച്ചു. അവളെ നിഷ്ഠുരന്നം ശകാരിച്ചു. ഒടുവിൽ കരകയും ചെയ്തു. ഇവയെല്ലാം കണ്ടു കൊച്ചനുജത്തിയും മ്ലാനവദനയായി ഈ സംഭവമാണ് അവൻെറ അസംതൃപ്തിക്കു കാരണമെന്നും നിശ്ചയിച്ചു.

ഒന്നാം ഉദാഹരണത്തിൽ നിഗ്ഗമനം പ്രതീക്ഷിച്ച അവൻേറ ക്രിയാശക്തി ഒരു കല്ലിളകുന്നതിൽ പ്രവൃത്തിച്ചു ശാന്തമായി. രണ്ടാമത്തേതിലാകട്ടെ ശരീരാസ്വാസ്ഥ്യംകൊണ്ടുണ്ടായ അസംതൃപ്തിക്കു കൊച്ചനുജത്തിയുടെ നിവ്യാജവിനോദവും കാരണമായി.

കാരണമെന്തെന്നറിവാൻ വിഷമമുള്ളതൊ പ്രത്യക്ഷത്തിൽ അസന്മാർഗികമെന്നു തോന്നുന്നതൊ ആയ ചില കമ്മങ്ങൾ ആചരിച്ചുപോകുന്നത് കായികപ്രേരണകളെ ദുർവ്യാഖ്യാനം ചെയ്യുന്നതുകൊണ്ടുമാത്രമാണ്. അതിനാൽ കായികപ്രേരണകളെ സശ്രദ്ധം അറിഞ്ഞിരിക്കേണ്ടതു് ശിശുരക്ഷണത്തിനും ശിക്ഷണത്തിനും ആവശ്യമാണ്.

ചുരുങ്ങിയപക്ഷം എട്ടുവയസ്സുവരെയെങ്കിലും ഒരു കുട്ടിയുടെ വാസന അറിവാനും അതു സ്വാതന്ത്ര്യമായി വളരാനും അനുവദിക്കേണ്ടതാണ്. മൂന്നുവയസ്സുമുതൽ അഞ്ചുകൊല്ലം അവരുടെ സ്വച്ഛന്ദവിഹാരത്തെ പരിശോധിപ്പാനും അവരെ ആരോഗ്യത്തോടെ വളത്താനും ഒരു പാഠശാല ഉണ്ടായിരിക്കേണ്ടതാണ്. അവിടെ അവർ വിനോദങ്ങളിൽ മാത്രം

ഏല്പെട്ടിരിക്കട്ടെ. കുട്ടികളുടെ വാസ്തവസ്വരൂപം കാണുന്നതുതന്നെ കളിസ്ഥലത്തുവച്ചാണ്. കഥകൾ പറഞ്ഞുകേൾപ്പിക്ക, കഥപറയിക്ക, പാട്ടുപാടികേൾപ്പിക്ക, പാടിക്ക, കരനൃത്തങ്ങളെ പരിശീലിപ്പിക്ക, എന്നു തുടങ്ങി പലതും ഈ കാലത്തു സാധിക്കാവുന്നതാണ്.

അഞ്ചുവയസ്സുമുതൽ നോട്ടെഴുതി ഉരുവിട്ടുവിക്കുന്ന ഇന്നത്തെ ശീലം അനവധി ശിശുക്കളുടെ തേജോവധം തന്നെയാണു ചെയ്യുന്നതു്. ഇന്നത്തെ മൂന്നു ക്ലാസുകൊണ്ടു സാധിക്കുന്നതിൽ അധികമായ ഒരു വികസനം കുട്ടികളിൽ ഈ കാലംകൊണ്ടുണ്ടാക്കാവുന്നതാണ്.

സർവ്വജീവിസാമാന്യത്തെ പൊതുവേ ഗണിക്കുന്നപക്ഷം മൂന്നുവിധ വാസനകൾ അവയിൽ പ്രത്യക്ഷപ്പെട്ടു കാണുന്നുണ്ട്. അവയാകട്ടെ ഒന്നു സ്വസംരക്ഷണവാസന, രണ്ട് സമുദായവാസന, മൂന്ന് സംസൃതിവാസന എന്നു വിഭജിക്കാം. ഇവയിൽ ഒന്നു പ്രബലപ്പെട്ടാൽ മററു രണ്ടെണ്ണം അതിനു കീഴ്പെട്ടു കാണുന്നു. ഇങ്ങിനെ കാണുന്നതു പ്രധാനമായി മനുഷ്യവർഗ്ഗത്തിലാണുതാനും. അവയവങ്ങളുടെ സന്ധാനവിശേഷവും ശരീരപ്രകൃതിയും ഈ വാസനയെ അനുകൂലിക്കുന്നതിൽ പ്രധാനഘടകങ്ങളാണ്. വർഗ്ഗീയപാരമ്പര്യത്തിനും ഈ വിഷയത്തിൽ ഒരു സ്ഥാനമില്ലാതില്ല.

സ്വസംരക്ഷണവാസന സകലജീവികളികളിലും പ്രധാനമായി കാണപ്പെടുന്നു. എന്നാൽ ഇതിന്റെ അഭിവൃദ്ധി വലിയ ശ്ലാഘാർഹമല്ല. ഈ വാസനയുടെ വികസനം സ്വരാജ്യത്തെയോ സ്വസമുദായത്തേയോ വഞ്ചിപ്പാനും ഒരുവനെ പ്രേരിപ്പിക്കും.

സ്വസംരക്ഷണവാസനയെ മാറ്റപ്പെടുത്തി മാതാപിതാക്കന്മാരേയും, സഹോദരങ്ങളേയും, സബ്രഹ്മചാരികളേയും സ്നേഹിക്കാൻ പരിശീലിപ്പിക്കാം. പന്തുകളി വള്ളംകളി എന്നിവ സമുദായത്തിനുവേണ്ടി വേല ചെയ്യാനുള്ള പ്രാരംഭപാഠങ്ങളാണ്. ഉയന്ന ക്ലാസുകളിലെ വിദ്യാത്ഥികൾ വരച്ചുണ്ടാക്കുന്ന പടം, ചിത്രം, മാഡലുകൾ എന്നീ ഉപകരണങ്ങൾ താഴ്ന്ന ക്ലാസിലുള്ളവക്ക് ഉപയോഗത്തിനു സംഗതി വരുത്തുന്നതും സമുദായവാസനയെ വദ്ധിപ്പിക്കുന്നതുമാണ്. ലോകാഭ്യുദയം ഈ വിശിഷ്ടവാസനയുടെ ഫലത്തെ ആശ്രയിച്ചിരിക്കുന്നു. ബുദ്ധനും, ക്രിസ്തുവും, നിബിയും ഈ ഒരു വാസനയുടെ പ്രവൃദ്ധരൂപങ്ങളാണ്. എന്നാൽ സമുദായവാസനയുടെ ഫലം മതം എന്ന പേരിലും അതുതന്നെ തലച്ചോറിന്റെ വികലവ്യാഖ്യാനത്തിനും ബോധത്തിന്റെ മിഥ്യാജ്ഞാനത്തിനും സംഗതിവന്ന്, വർഗ്ഗീയവൈരത്തിൽ കലാശിച്ചിരിക്കുന്നു. മതവും, ഈശ്വരനും സ്വാത്ഥ

വാസനയുടെ ഫലങ്ങളാണ്. അങ്ങിനെയുള്ളവർ സമുദായസേവനത്തിന് അനർഹന്മാരുമാണ്. ഈശ്വരസാക്ഷാൽകാരമോ, സായുജ്യമോ, മറെറന്തിങ്കിലുമോ ഓരോവ്യക്തിയുടെ പ്രത്യേകകർമ്മമായി മാത്രം ഇരുന്നാൽ മതി. അതങ്ങിനെ ഇരിക്കേണ്ടതുമാണ്. ആ പേരുകൊണ്ടു സമുദായത്തെ കളങ്കപ്പെടുത്തുന്ന മനസ്ഥിതി, പാഠശാലകൾ പരിഹരിച്ചല്ലാതെ ഒരിക്കലും നീങ്ങുന്നതല്ല.

സംസ്കൃതിവാസന. സന്താനവൽസലവുമുൾപ്പെട്ട പല സംഗതികളും സൃഷ്ടിപരമായ കർമ്മങ്ങളാണ്. ഒരു കാര്യത്തെ ആസ്വദിക്കുന്നതും നിർമ്മിക്കുന്നതും ഈ വാസനയിൽ പെട്ടിരിക്കുന്നു. പ്രകൃതിയോടടുത്ത് അതിനെ സ്വാധീനമാക്കി അതിനനുകൂലമായി ചെയ്യുന്ന സകല കർമ്മങ്ങളും സംസ്കൃതിപരങ്ങളെന്നു പറയാം. പ്രകൃതിയും സ്ത്രീയും സംസ്കൃതിവാസന ഏറിയ രണ്ടു ലോകങ്ങളത്രെ. പ്രകൃതി മൗനിയാണ്. സ്ത്രീ വിലാസങ്ങളെക്കൊണ്ടും അംഗസന്ധാനവിശേഷത്താലും ഈ വാസനയെ പ്രസ്ഫുടമാക്കുന്നു.

സ്ത്രീകളിൽ സംസ്കൃതിവാസനയാണു പ്രബലമെന്നും ഉൽകൃഷ്ടബോധമുള്ള സന്തത്യുല്പാദനവും സംരക്ഷണവും ആണ് അവരുടെ വാസനാസിദ്ധമായ നിലയെന്നും ഉള്ള അഭിപ്രായം ഈ കാലത്ത് ഒരു വലിയ വാദവിഷയമാണ്. അതിനാൽ ആ പ്രകൃതം ഇവിടെ ഉപേക്ഷിക്കുന്നതേയുള്ളു. വിത്തിൽനിന്നാണു ചെടി വളരുന്നതെങ്കിലും അതിൻെറ വളർച്ചയ്ക്കും ഫലത്തിനു നിദാനീഭൂതവും അതിൻേറ പരിസരപ്രകൃതിയെന്നതു വിസ്മരിക്കത്തക്കതല്ല.

സ്വാർത്ഥവാസനകൊണ്ടും വിഷയലോലുപതാംകൊണ്ടും പൗരുഷഹീനരായി ചിലർ കഴിയുമ്പോൾ സമുദായസേവനതല്പരകളായ പല സ്ത്രീകളേയും നമുക്കു കാണാം. ശരീരാവയവങ്ങളുടെ ഘടനയും പാരമ്പര്യവാസനയും പുരുഷന്മാരിൽനിന്നും അത്യന്തം വ്യതിരിക്തമായിരിക്കുന്നതുകൊണ്ട് ഇരുകൂട്ടരേയും അവരുടെ വാസനാനുസൃതം വിദ്യാഭ്യാസം ചെയ്യിക്കുന്നതിനു രണ്ടു പദ്ധതി ആവശ്യമെന്നുതന്നെ തോന്നിപ്പോകുന്നു.



# രക്ഷാകരമായ വിദ്യാഭ്യാസം.

## ചില നിർദ്ദേശങ്ങൾ.

(എൻ. എസ്സ്. സുബ്ബറാവു. എം. ഏ. ബാർ-അററ്ലാ. മൈസൂർ വിദ്യാഭ്യാസഡയറക്ടർ)

ഒരു രാജ്യത്തിലെ വിദ്യാഭ്യാസപദ്ധതികൊണ്ടു സാധിക്കേണ്ട ആവശ്യങ്ങൾ ബഹുലമെന്നുമാത്രമല്ല, നാൾക്കുനാൾ അധികരിച്ചും വരുന്നു. പൌരത്വത്തിനുള്ള വിദ്യാഭ്യാസം സർവ്വസ്വീകൃതമായ ഒരാവശ്യമാണ്. എന്നാൽ ഇക്കാലത്തു പൌരത്വപരിശീലനത്തിനു വളരെ വിശാലത നൽകിയിട്ടുണ്ടെന്നുള്ളതു കൌതുകാവഹമായിരിക്കുന്നു. ഏററവും അടുത്തകാലത്തു് ആവശ്യപ്പെട്ടുതുടങ്ങിയിട്ടുള്ള ഒരു കാര്യം രക്ഷക്കുവേണ്ട പരിശീലനമാണ്. അമേരിക്കൻ ഐക്യനാടുകളിലെ വാണിജ്യഡിപ്പാർട്ടുമെൻറു താഴെകാണുന്ന പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നു. "യോഗ്യമായ പൌരത്വപരിശീലനമാകുന്ന ആരോഗ്യം, പരിപാലനം, മിതവ്യയശീലം ആദിയായ പല ഘടകങ്ങളോടും സുദൃഢബന്ധമുള്ളതാണ് രക്ഷാവിഷയം. ഇന്നുള്ളതിനേക്കാൾ പ്രധാനവും സൂക്ഷ്മതരവുമായ പൌരത്വപരിശീലനത്തിൻെറ യഥാർത്ഥഘടകങ്ങളെ സംയോജിപ്പിക്കുവാൻ രാജ്യത്തിലെ വിദ്യാഭ്യാസപ്രവർത്തകന്മാർ പരിശ്രമിക്കയാണ്." രക്ഷാകരമായ വിദ്യാഭ്യാസം ആധുനികമായ ഒന്നാകുന്നു. അതിൻെറ ഉദ്ദേശ്യം കുട്ടികളുടെ മനസ്സിൽ ഭയബോധമുണ്ടാക്കുകയല്ല; പ്രത്യുത അവരുടെ നിത്യജീവിതത്തിൽ സംഭവിക്കാവുന്ന അപകടങ്ങളോടു ശ്രദ്ധാപൂർവ്വവും വിവേകപൂർവ്വവുമായ വിധത്തിലുള്ള ഒരു മനോഗതിയെ സൃഷ്ടിക്കുകയും അവരുടെ രക്ഷക്കും ക്ഷേമത്തിനുംവേണ്ടി മൈത്രീഭാവമുള്ള മററുള്ളവർ ചെയ്യുന്ന രക്ഷാവ്യവസ്ഥകളോടുള്ള അഭിനന്ദനത്തെ അങ്കുരിപ്പിക്കുകയുമാകുന്നു.

ജീവിതം അപകടസമ്പൂർണ്ണമായ ഒന്നാണ്. അപരിഷ്കൃതമനുഷ്യരും ആദ്യകാലത്തു് അതറിഞ്ഞിരുന്നു. അവരുടെ പഞ്ചേന്ദ്രിയങ്ങൾ നിശിതങ്ങളായി. അവ അരണ്യങ്ങളിലുണ്ടാകുന്ന അപകടങ്ങളോടു നേരിടുന്നതിന് അവരെ ശക്തരാക്കി. സഹോദരജന്തുങ്ങളുമായുള്ള പെരുമാററത്തിൽനിന്നും ഉണ്ടായേക്കാവുന്ന വിഷമതകളെ തടയുന്നതിന്, നമുക്ക് അന്ധവിശ്വാസങ്ങളെന്നു തോന്നുന്ന, ചില ഏർപ്പാടുകൾ അവർ രൂപവൽക്കരിച്ചു. എന്നാൽ അവരുടെ പിൻഗാമികളേപ്പോലെതന്നെ ചിലകാര്യങ്ങളെ സംബന്ധിച്ച വിഷമങ്ങളേയും രക്ഷാമാർഗ്ഗങ്ങളേയും പററി അവ

രും അജ്ഞരായിരുന്നു. ഉദാഹരണമായി മലിനജലംതന്നെ എടുക്കാം. ആധുനികപരിഷ്കാരം മനുഷ്യജീവിതത്തിൽ നിഗൂഢങ്ങളായ ആപത്തുകളെ വ്യക്തമാക്കി എന്നു മാത്രമല്ല, അതിന്റെ വകയായി ചില പുതിയ വിപത്തുകളെ നല്കിയിട്ടുമുണ്ട്. അതായതു് തെരുവുകളിൽ കൂടിയുള്ള ഗതാഗതം തിരക്കുള്ളതും ത്വരിതഗതിയിലുള്ളതുമായിത്തീൎന്നിട്ടുണ്ട്. അതിനാൽ പലൎക്കും അപകടവും മരണവും സംഭവിക്കുന്നുണ്ട്. തന്നിമിത്തം യുവജനപരിശീലനത്തെ ഗൗരവതരമായി വിചാരിക്കയും പ്രത്യേകചിന്തയ്ക്കു വിഷയീഭവിപ്പിക്കയും ചെയ്യുതോടുകൂടി അവൎക്കുണ്ടാകുന്ന ആപത്തുകളോടു് മല്ലിടുന്നതിനു വേണ്ട പരിശീലനം നല്കുന്നതിനുംകൂടി പരിശ്രമിക്കേണ്ടതായി വന്നു. മിക്ക രാജ്യങ്ങളിലും തെരുവുകളിലെ ഗതാഗതസംബന്ധമായിട്ടാണു രക്ഷ നൽകേണ്ടിയിരിക്കുന്നതു്. യന്ത്രങ്ങൾ ധാരാളമായി ഉപയോഗിക്കുന്നിടത്തു് ഈ ആപത്തിനെ ജയിക്കുന്നതിനുവേണ്ടി യന്ത്രസംരക്ഷണം കൊണ്ടും അഭ്യസനം കൊണ്ടും രക്ഷാവ്യവസ്ഥകൾ ഏൎപ്പെടുത്തേണ്ടതായി വന്നിട്ടുണ്ട്.

അമേരിക്ക ഈ വിഷയത്തിൽ പരിപൂൎണ്ണമായി പ്രവൎത്തിക്കുന്നുണ്ട്. രക്ഷാകരമായ വിദ്യാഭ്യാസത്തിനു് ഇതരദേശങ്ങളേക്കാൾ കൂടുതൽ പ്രാധാന്യം അമേരിക്ക നല്കിയിരിക്കുന്നു. കുട്ടിയെ വലയം ചെയ്യുന്ന വിപത്തുകളെ നേരിടുന്നതിനുള്ള പരിശീലനത്തിനു വേണ്ടി വിദ്യാഭ്യാസത്തിൽ വിശാലവും വിപുലവും പൂൎണ്ണവുമായ ഒരു പദ്ധതി ഏൎപ്പെടുത്തിയിട്ടുണ്ട്. ഈ വിഷയം ഏത്രയും ഗൗരവതരമായി വിചാരിക്കുന്നതുകൊണ്ട് "രക്ഷാകരമായ വിദ്യാഭ്യാസശാസ്ത്ര'ത്തെ പററി അദ്ധ്യയനം നല്കിവരുന്നു. തൽസംബന്ധമായ സാഹിത്യം അതിവിപുലമായ ഒന്നാകുന്നു. രക്ഷാകരമായ വിദ്യാഭ്യാസത്തെ പുരസ്കരിച്ചു പ്രത്യേകം നടത്തിവരുന്ന മാസികകൾ ഒന്നിലധികമുണ്ട്. ശിശുസംരക്ഷണത്തേയും ആരോഗ്യത്തേയും സംബന്ധിച്ചുള്ള "വൈററ്ഹൌസ് കാൺഫറൻസ്" എന്നു പറയുന്ന സമിതിയിൽ ഒരു പ്രത്യേകകമ്മററിയുടെ ശ്രദ്ധയ്ക്കു വിഷയീഭൂതമാകത്തക്കവണ്ണം ഈ വിഷയം അത്ര പ്രധാനമാണെന്നു വിചാരിക്കയും, സമിതിയിൽ ഒരു വലിയ റിപ്പോൎട്ടു് സമൎപ്പിക്കപ്പെടുകയും ചെയ്തു.

രക്ഷാകരമായ വിദ്യാഭ്യാസത്തിന്റെ പ്രവൎത്തകന്മാർ കുട്ടികൾക്കു നേരിടേണ്ടിവരുന്ന ആപത്തുകളെ തടയുന്നതിനു വേണ്ട രക്ഷാവ്യവസ്ഥകൾ തയാറാക്കുന്നതിനും, അവയെ നിവാരണം ചെയ്യുന്നതിനു വേണ്ട പരിശീലനം നല്കുന്നതിനുമായി, ആദ്യം വിപത്തുകളെ തരംതിരിച്ചുകൊണ്ടാണു പ്രവൎത്തി ആരംഭിച്ചിട്ടുള്ളതു്. ആപത്തുകളെ താഴെ പറയുന്ന വിധത്തിൽ തരംതിരിച്ചിരിക്കുന്നു. പ്രവൃത്തികൾ സംബന്ധിച്ചുണ്ടാകുന്ന

ആപത്തുകൾ (1) ഗൃഹത്തിൽ (2) തെരുവിൽ (3) വിനോദസമയത്തിൽ (4) വ്യവസായവൃത്തികളും മററും (5) ആരോഗ്യശീലങ്ങൾ സംബന്ധിച്ചവ. തെരുവുകളിൽ ഉണ്ടാകുന്ന ആപത്തുകളാണ് അസംഖ്യമെന്നു പൊതുവെ അഭിപ്രായമിരിക്കെ, ഗൃഹത്തിലെ വിപത്തുകളാണ് എല്ലാററിലും കൂടുതൽ എന്ന് "ദേശീയരക്ഷാസമിതി" അന്വേഷണംകൊണ്ടു തെളിയിച്ചിരിക്കുന്നതു കൗതുകാവഹമായിരിക്കുമല്ലൊ. ആപത്തുകളെ സംബന്ധിച്ചിടത്തോളം രണ്ടാംസ്ഥാനം വിദ്യാലയങ്ങളിലെ കളിസ്ഥലങ്ങൾക്കും മൂന്നാമത്തേതു കെട്ടിടത്തിനുമാണു നൽകിയിരിക്കുന്നത്. അതേസമയത്തുതന്നെ ഐക്യരാജ്യങ്ങളിൽ 1822-ൽ വാഹനസംബന്ധമായ അപകടങ്ങളിൽ പെട്ട് പതിനഞ്ചുവയസ്സിൽ താഴെയുള്ള 4000 കുട്ടികൾ മൃതരായി എന്നും അറിഞ്ഞിരിക്കേണ്ടതാണ്. ഈ സംഖ്യ മോട്ടാർ അപകടങ്ങളുടെ 30 ശതമാനവുമാണ്. ഗൃഹത്തിലാണ് ആപത്തുകൾ കൂടുതൽ സംഭവിക്കുന്നതെന്നു മനസ്സിലാക്കുവാൻ എളുപ്പമാണ്. അമേരിക്കയിലെ ഗൃഹങ്ങളിൽ വേല ചുരുക്കുന്നതിനായി പലേ തരത്തിലുള്ള യന്ത്രങ്ങൾക്ക്, അവ ഉപയോഗിക്കുന്നവർക്കു യഥാർത്ഥപരിശീലനമില്ലാത്തപക്ഷം, പലവിധ വിപത്തുകളുണ്ടാക്കുവാൻ കഴിയുന്നതാണ്. ഐക്യരാജ്യങ്ങളിലെ അഗ്നിബാധകളിൽ അൎദ്ധഭാഗവും തീപ്പെട്ടികളും പുകവലിയുമാണ് ഉണ്ടാക്കുന്നതെന്ന് അറിയുന്നത് വിസ്മയാവഹമായിരിക്കും. എന്നാൽ ഓരോദിവസത്തിൽ ഓരോ സെക്കണ്ടിലും 10000 തീപ്പെട്ടിക്കോലുകൾ ഉരക്കുന്നുണ്ടെന്നും അവയിൽ മിക്കതും കെടുന്നതിനു മുമ്പുതന്നെയാണ് എറിഞ്ഞു കളയുന്നതെന്നും അറിയുമ്പോൾ ആ വിസ്മയത്തിനവകാശമില്ലല്ലൊ.

ആപത്തുകളെപ്പററി അറിയുന്നതിനും അവയെ തടുക്കുന്നതിനും വേണ്ടി എങ്ങിനെയാണു കുട്ടികളെ പരിശീലിപ്പിക്കേണ്ടതു്? പ്രഥമവും പ്രധാനവും സുസ്പഷ്ടവുമായ മാൎഗ്ഗം പ്രത്യേക അഭ്യസനം നൽകുകയാകുന്നു. അതിനായി പല പദ്ധതികളും ഏൎപ്പെടുത്തിയിട്ടുണ്ട്. ഇതിനായി സ്വീകരിച്ചിട്ടുള്ളതു പ്രോജക്റ്റ്രീതികളാണ്. അഗ്നിബാധയെ നശിപ്പിക്കുന്ന ഒരാളെ കാണുന്നത് അഗ്നിയന്ത്രശാല സന്ദൎശിക്കുന്നതിനുള്ള പ്രാരംഭമായി കരുതുന്നു. അവിടത്തെ യന്ത്രങ്ങളുടെ നിൎമ്മാണരീതിയും പ്രവൎത്തനരീതിയും പ്രവൎത്തകന്മാരുടെ ജീവിതവും ജോലികളും, അഗ്നിയന്ത്രങ്ങളുടെ ചരിത്രവുംമററും അവിടെനിന്നും പഠിക്കുന്നു. കൂടാതെ രക്ഷാകരമായ പ്രവൃത്തികൾ ഭൂമിശാസ്ത്രം, ഭാഷ, ചരിത്രം, ആരോഗ്യം എന്നീവിഷയങ്ങളുമായി ഘടിപ്പിച്ചിട്ടുണ്ട്. ഏററവും ഫലപ്രദമായ വേറൊരുരീതി നാടകാഭിനയമാകുന്നു.

അമേരിക്കയിലേപ്പോലെ വിസ്തൃതമായരീതിയിൽ നമ്മുടെ രാജ്യ

ത്തിലും രക്ഷാകരമായ വിദ്യാഭ്യാസം നൾകേണ്ടതിന്റെ ആവശ്യം വദ്ധിച്ചുവരുന്നു. ജലപാനം, സാംക്രമികരോഗം ആദിയായ വിഷയങ്ങളെ സംബന്ധിച്ചു ചെയ്യേണ്ട രക്ഷകളെപ്പററി പ്രഥമികജ്ഞാനംപോലും ജനങ്ങൾ സമ്പാദിക്കുന്നില്ല. മോട്ടാർകാർ ഓടിച്ചിട്ടുള്ള ആക്കും ഗതാഗതനിയമങ്ങളോട് കാൽനടയായി യാത്രചെയ്യുന്നവർ കാണിക്കുന്ന രോഷജന്യമായ അവജ്ഞ അറിയാവുന്നതാണ്. ബാംബെ മുതലായ സ്ഥലങ്ങളിൽ ഗതാഗതനിയന്ത്രണപ്രശ്നം എത്രയും ഗൌരവതരമായിത്തീന്നിട്ടുണ്ട്. മോട്ടാർകാറുകളുടെ വദ്ധനമൂലം നഗരങ്ങളിലും നാട്ടിൻപുറങ്ങളിലും അപകടങ്ങൾ കൂടുതലാകയെ ഉള്ളൂ. ഗൃഹജോലികൾക്കായുള്ള വിദ്യുച്ഛക്തിയുടെ പ്രചാരവും വ്യവസായവദ്ധനയും, അമേരിക്കക്കാരുടെ ശ്രദ്ധക്കു വിഷയീഭവിച്ചിട്ടുള്ള അതേ ആപത്തുകൾ ഇവിടെയും ആവത്തിപ്പിക്കും. പാഠശാലയിലെ പാഠപദ്ധതിയെ ഇതു വദ്ധിപ്പിക്കുന്നു എന്ന ആപത്തുണ്ടെന്നു നമുക്കെല്ലാവക്കും അറിയാം. അതേസമയത്തുതന്നെ നമ്മുടെ പാഠശാലകളിൽ രക്ഷാകരമായ വിദ്യാഭ്യാസത്തിന്റെ ആവശ്യം അതിപ്രധാനമായിട്ടുള്ളതുമാണ്. ആരോഗ്യവിഷയം പ്രാഥമികപാഠശാലകളിലെ ആവശ്യവിഷയമാണ്. അതിൽ രക്ഷാകരമായ അഭ്യസനം കൂടി ഉൾപ്പെടുത്തുന്നതു കുട്ടികൾക്കു ഒരു ഭാരമോ അദ്ധ്യാപകന്മാക്കു ഒരു ആനക്കാര്യമോ ആയിത്തീരുമെന്നു തോന്നുന്നില്ല. ഒരു പിതാവിന്റെ ആഗ്രഹം സ്വപുത്രൻ കണ്ണാടിയും ചൂടുവെള്ളവും കൂടാതെ മുഖക്ഷൗരം ചെയ്യുവാൻ പഠിച്ചു എന്നുകാണുന്നതായിരുന്നു എന്നു കോബററ് ഒരിടത്തു പറഞ്ഞിട്ടുണ്ട്. ഇൻഡ്യയിലെ റോഡുകളിൽ ജനങ്ങളുടെ വിദഗ്ദ്ധിത്തമായ പെരുമാററം കാണുമ്പോൾ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യങ്ങളിൽ ചിലതു മുൻപറഞ്ഞതരത്തിലുള്ളവയായിരിക്കണമെന്നു ഒരുവനു തോന്നിപ്പോകുന്നു. എല്ലാജലവും പാനത്തിനുപയുക്തമല്ലെന്നു മനസ്സിലാക്കുകയും ഗതാഗതബോധം വളത്തുകയും ചെയ്യുന്ന ഒരാൾ ഭാരതീയജനതയുടെ ഒരു ഗുണകാംക്ഷിയായിരിക്കും.



## പാഠശാലകൾ.

(പി. ആർ. നീലകണ്ഠൻനായർ)

വിദ്യാഭ്യാസവിഷയത്തിൽ നവംനവങ്ങളായ പ്രസ്ഥാനങ്ങൾ ദിനംപ്രതിയെന്നവണ്ണം പരിവത്തനം ചെയ്യുന്ന ഈ കാലത്തു അല്പമായിവല്ല

മാററമെങ്കിലും നമ്മുടെ നാട്ടിലും വന്നാൽ കൊള്ളാമെന്നഭിലഷിക്കുന്ന ഒരുവനെന്നെ ഞാൻ അഭിമാനിക്കുന്നുള്ളു. എന്റെ രണ്ടാമത്തെ ലേഖനംകണ്ട് പ്രക്ഷുബ്ധനായ ഒരു ആൾ പാറോലച്ഛായയിൽ ഒരെഴുത്തയച്ചിരുന്നു. റോമൻ കത്തോലിക്കരുടെ കാനൻലാ 1374ാം നമ്പ്ര വായിക്കാൻ ഉപദേശിക്കുന്നു. വർഗവിദ്വേഷംകൊണ്ടു മലീമസമായ ഹൃദയത്തിൽനിന്നു വിഗളിതമായ കാകോളം വായനക്കാരെ വിഷമൂർച്ഛിതരാക്കുമോ എന്നു ശങ്കിച്ചിട്ട് ആ എഴുത്തു പ്രസിദ്ധംചെയ്യാതിരിക്കുന്നതാണ്. വ്യാജനാമംകൊണ്ടു തിരസ്കൃതനായ ആ ഭീരു ആത്മവൃത്താന്താവിസ്മൃതിയോടെ പല സ്ഥാപനങ്ങളേയും സമുദായങ്ങളേയും ദുഷിച്ചു പൈശാചികനൃത്തം ചെയ്യുന്നുണ്ട്. എന്തിനധികം, അദ്ദേഹത്തിനു പറവാനുള്ളതു തുറന്ന മര്യാദയോടു കൂടി പ്രസ്താവിച്ചാൽകൊള്ളാമെന്നപേക്ഷിക്കുന്നു.

പ്രകൃതം തുടങ്ങുകതന്നെ. ആൺപള്ളിക്കൂടം, പെൺപള്ളിക്കൂടം, ഇംഗ്ലീഷുപള്ളിക്കൂടം, മലയാളംപള്ളിക്കൂടം എന്നീവിധത്തിൽ പാഠശാലകളും ഭിന്നതരന്നവും വന്നതോടുകൂടി അദ്ധ്യാപകന്മാരുടെ ഇടയിലും അദ്ധ്യേതാക്കളുടെ ഇടയിലും സൗഹാർദ്ദനില ഇല്ലാതായിട്ടുണ്ട്. ഗ്രാൻറ് ഇൻഎയിഡ് സ്കൂളുകളെ മാനേജരന്മാരുടെ സ്വച്ഛന്ദവിഹാരത്തിനു വിട്ടിരിക്കുന്നതുകൊണ്ട് ആവക പാഠശാലകളിൽ പലതും അനാശാസ്യരീതിയെ ആവലംബിച്ചാണു നടത്തിപ്പോരുന്നതു്.

ഇന്നത്തെ കണക്കുപ്രകാരം രണ്ടു ചതുരശ്രമൈലിന് അകത്തു് ഒരു പാഠശാലവീതം ഈ നാട്ടിലുണ്ട്. ഒരു ആറിന്റെ വീതിയും പല ദിക്കിലുള്ള വെള്ളത്തിന്റെ ആഴവും എടുത്തു ശരാശരിനോക്കി ഇറങ്ങിക്കടക്കുവാൻ വിഷമമില്ലെന്നുറച്ച് ഒരു ആൾ മുങ്ങിച്ചത്തകഥയാണിവിടെ ഓർമ്മ വരുന്നതു്. ഈ നാട്ടിൽ ആവശ്യമുള്ളിടത്തു പാഠശാലകളില്ലാതെയും ഇല്ലാത്തിടത്തു് ഉള്ളതായും പലദൃഷ്ടാന്തങ്ങളുണ്ട്. ഒന്നോ രണ്ടോ ക്ലാസ്സുകൾ മാത്രം നടത്തുന്ന ഗ്രാൻറുപള്ളിക്കൂടത്തിൽ വിദ്യാർത്ഥികൾ ഇല്ലാത്തതുകൊണ്ടു കള്ളപ്പേരും ഹാജരും വച്ചുകഴിയുന്ന ഒരിടത്തു് കഷ്ടിച്ച് ഒരു മൈൽ അകലെ മുന്നൂറുകുട്ടികൾക്കുമാത്രം സ്ഥലമുള്ളിടത്തു് അഞ്ഞൂറുകുട്ടികൾ പഠിക്കുന്ന പാഠശാലകൾ ഈ ദിക്കിലുണ്ട്. ഗ്രാൻറുപള്ളിക്കൂടത്തോടുള്ള അവജ്ഞയാണിതിനു സംഗതിയായിട്ടുള്ളതു്.

പ്രൈമറി, മിഡിൽ, ഹൈ എന്നപേരിൽ ആണല്ലോ ഇന്നത്തെ വിഭജനത്തിന്റെ ഒരു സ്വരൂപം സ്ഥിതിചെയ്യുന്നതു്. അവയുടെ ഇന്നത്തെ നിലയെ വിശദീകരിച്ചിട്ട് എങ്ങിനെ രൂപം മാററണമെന്നു നിർദ്ദേശക്കാം. പ്രൈമറിവകുപ്പാണ് ഇവയിൽ ഏററവും ശ്രദ്ധയെ അർഹിക്കുന്നതു്. എണ്ണത്തിലും, മഹിമയിലും ഈജാതി പാഠശാലകൾ മലയാളവക

പ്പിനെ മാത്രമേ ബാധിക്കുന്നുള്ളു. നാലുകൊല്ലംകൊണ്ടു് അവസാനിപ്പി
ക്കേണ്ട ഈ അഭ്യസനം ഉദ്ദിഷ്ടഫലത്തെ നൽകുന്നുണ്ടോ? ഇല്ലെങ്കിൽ കാ
ലം കുറച്ചുകൂടി നീട്ടിയാലോ എന്നിങ്ങനെ പലരും ശങ്കിക്കുന്നുണ്ടു്. പ്രാ
ഥമികാഭ്യസനംകൊണ്ടു് എഴുതാനും വായിപ്പാനും നല്ലപോലെ ശീലിക്ക
യെന്നതു പ്രധാനമായി കരുതേണ്ടതാണു്.

ഇപ്പോൾ നടപ്പിലിരിക്കുന്ന ഒന്നാംപാഠം, അക്ഷരമാലയെ നിഃ
സമായി എഴുതിപഠിക്കാതെ. ശിശുക്കൾ അമ്മ, പാപ്പ, പീപ്പി എന്നോ
പശു, പട്ടി, പൂച്ച എന്നോപറയുന്നതും അവതമ്മിലുള്ള വ്യത്യാസം ഉപ
ഭേദജ്ഞാനംകൊണ്ടറിയുന്നതും എങ്ങിനെ ആണോ അതുപോലെ അവയു
ടെ ചിത്രദർശനത്തിലും ഈ വ്യാവർത്തകബുദ്ധി അവരിൽ കാണുന്നുണ്ടു്. ലി
പികൊണ്ടു നിർമ്മിച്ചിട്ടുള്ള വേറെ ഒരു ചിത്രമെന്നേ വാക്കുകളെ ഗണിക്കേ
ണ്ടതുള്ളു. ഈ പ്രമാണത്തെ അടിസ്ഥാനമാക്കി എഴുതിയിരിക്കുന്ന ഒ
ന്നാംപാഠത്തെ ആ രീതിയിൽ എത്ര പാഠശാലകളിൽ പഠിപ്പിക്കുന്നുണ്ടു്.
കുട്ടികളേയുംകൊണ്ടു പാഠശാലയിൽ ചെല്ലുമ്പോൾ നിലത്തെഴുത്തു പഠിപ്പി
ച്ചുകൊണ്ടുവരുവാൻ പറഞ്ഞു മടക്കി അയക്കുന്ന പല പാഠശാലകളേയും
ഞാൻ അറിയും. കുട്ടികൾ കുറവുള്ളദിക്കിൽ മണ്ണിലെഴുതി അക്ഷരമാല ശീ
ലിപ്പിക്കുന്നതും കാണുന്നുണ്ടു്. പാഠശാലകളിൽ ചെന്നാൽ ഒന്നാംപാഠം പ
കത്തിക്കുക, വായിപ്പിക്കുക, ഇവകൂടാതെ കുറച്ചെങ്കിലും അൎത്ഥവും പറഞ്ഞുകൊടു
ക്കുന്നില്ലഎന്നു സംശയമുണ്ടു്. കഷ്ടം! ഗ്രന്ഥോദ്ദേശവും അഭ്യസനരീതിയും
തമ്മിൽ എന്തുവ്യത്യാസം കാണുന്നു. ഈ പുസ്തകം പാഠാവലിയിൽ ചേർന്നി
ട്ടു കാലം കുറെ ആയതുകൊണ്ടു കുട്ടികൾ 'പൂ, പൂച്ച, പൂച്ചട്ടി' എന്നിങ്ങ
നെ അവസാനംവരെ ലിപി ചിത്രബോധംകൂടാതെ തോന്നിച്ചിരിക്കുന്നു.

ഓരോകൊല്ലങ്ങളിലും ബാലവിദ്യാൎത്ഥികളുടെ ബോധനത്തെ സ
ഹായിക്കത്തക്കവണ്ണം ഒരു പാഠപുസ്തകം എഴുതുവാൻ തക്കയോഗ്യത ഒന്നാം
ക്ലാസ്സിൽ പഠിപ്പിക്കുന്ന അദ്ധ്യാപകനുണ്ടായിരിക്കേണ്ടതാണു്. എന്നാൽ
അങ്ങിനെ ഒരു പുസ്തകം എഴുതേണ്ട ആവശ്യമൊട്ടില്ലതാനും.

വാക്കുകളും, വാക്യങ്ങളും, ചെറുകഥകളും, കഥനവും പ്രത്യേകമാ
യി അച്ചടിച്ചു് ഒരു കടലാസ് ബോർഡിൽ ഒട്ടിക്കുകയും അവ ക്ലാസിൽ സൂ
ക്ഷിക്കയും ചെയ്തു് ആവശ്യമുള്ളപ്പോൾ മാത്രം കുട്ടികൾക്കു കൊടുത്താൽ
മതിയാകുന്നതാണു്.

പ്രൈമറിവിദ്യാഭ്യാസം ഫീസുകൂടാതെ നടത്തണമെന്നു് ഇവിടത്തെ
ഗവൺമെൻറു നിശ്ചയിച്ചു. കഴിയുന്നിടത്തെല്ലാം ഗ്രാൻറുപള്ളിക്കൂടങ്ങ
ളും അനുവദിച്ചുകൊടുത്തു. മിക്ക പ്രൈമറിസ്കൂളുകളും വിശേഷിച്ചു്
പ്രൈമറിഗ്രാൻറുസ്കൂളുകളും ഇന്നു പരിതാപസ്ഥിതിയിൽ കിടക്കുന്നു. ഒ

നാംക്ലാസിലെമാത്രം അധ്യയനരീതികാണിച്ചു എന്നേ ഉള്ളു. എവിടെ നോക്കിയാലും ഈ പരിതാപസ്ഥിതി, പ്രത്യേകിച്ചു പ്രൈമറിവകുപ്പിൽ, വിശദമായി കാണാം.

നാലുക്ലാസ്സുവരെയുള്ള വിദ്യാഭ്യാസംകൊണ്ട് 'എഴുതാനും വായിക്കാനും' പഠിക്കണമെന്ന തത്വം ഒരിക്കലും ഉപേക്ഷിക്കരുത്. ജനാധിപത്യമോ ജനപ്രാതിനിധ്യമോ പ്രതീക്ഷിക്കുന്ന ഇക്കാലത്തു മുൻപറഞ്ഞ പ്രൈമറിവിദ്യാഭ്യാസം എല്ലാജനങ്ങഠംക്കും ഉണ്ടായിരിക്കേണ്ടതാണ്.

ഈ ഒരു വകുപ്പ് ഒരിക്കലും പ്രൈവറ്റ്മാനേജുമെൻറിന് ഇക്കാലത്തു വിട്ടുകൊടുക്കരുത്. അവയുടെ സകല ഭരണവും ഗവൺമെൻറുതന്നെ കൈയ്യേററു നടത്തണം. ഇവിടെ പെൺപള്ളിക്കൂടമെന്നും ആൺപള്ളിക്കൂടമെന്നും ഗ്രാൻറുപള്ളിക്കൂടമെന്നും വ്യത്യസ്തരൂപങ്ങഠം ആവശ്യം തന്നെയില്ല .ഇന്നത്തെനിലയെ സൂക്ഷ്മമായി ഒന്നു പരിശോധിച്ച് ഒരുവിദ്യാഭ്യാസസർവേനടത്തി പാഠശാലകഠം സ്ഥാപിച്ചും അവിടെയ്ക്കു വേണ്ട നല്ല അധ്യാപകന്മാരേയും ഉപകരണവും നഠംകിയും അധ്യയനം നടത്തുന്നതു നാടിന് അനുഗ്രഹമായിരിക്കും.

ഇങ്ങിനെ നടത്തുന്നതു പക്ഷെ ഗവൺമേൻറിനു ദുർവഹമെന്നു തോന്നിയേക്കാം. ഒരു നാട്ടിലെ പ്രൈമറിവിദ്യാഭ്യാസത്തിനു വേണ്ടിവരുന്ന ചിലവ് എത്രതന്നെ വലുതായാലും അതിനെക്കുറിച്ചു വിലപിക്കുന്നത് ഒരു ഉദാരബുദ്ധിയുള്ള ഭരണക്രടത്തിനു യോഗ്യമല്ല. അതു് ഏതുങ്ങിനേയുമിരിക്കട്ടെ.

വിദ്യാഭ്യാസത്തെ നേരിട്ടും ഗ്രാൻറുമൂലവും നടത്തുന്ന സമ്പ്രദായത്തെ ഒന്നോടെ നിയമശാസനംകൊണ്ടു നിറുത്തി അതിനെ ദേശീയമാക്കിത്തീർക്കുന്നതു് ഒരിക്കലും അനഭിലഷണീയമല്ല. അതിൻെറ സ്വരൂപം മുന്നൊരുലക്കം 'ഗുരുനാഥ'നിൽ പ്രതിപാദിച്ചുകാണുന്നുണ്ടു്.

ഇക്കാലത്തു നടത്തുന്ന പാഠശാലകളുടെ സ്വഭാവം എത്ര പരിഹാസയോഗ്യമെന്ന് എളുപ്പത്തിൽ മനസ്സിലാക്കുവാൻ സാധിക്കും. പ്രൈമറിവകുപ്പിൽ പഠിക്കുന്ന കുട്ടികളെ ആൺ പെൺ എന്നു തിരിച്ചു പ്രത്യേകപാഠശാലകളിൽ ചേക്കുന്നു. നാലാംക്ലാസ് പരീക്ഷയിൽ ജയിച്ചാൽ പെൺകുട്ടികഠംക്കാണെങ്കിൽ ആൺമിഡിൽസ്കൂളിൽ ചേരാം. ആ സ്ഥലത്തു പെൺകുട്ടികഠംക്കു മിഡിൽസ്കൂഠം ഇല്ലാതിരുന്നാൽ മാത്രം മതി. മിഡിൽസ്കൂഠംക്ലാസുകഴിയുമ്പോഴേയ്ക്കു യൗവനം ആരംഭിക്കുമല്ലൊ. പിന്നെ ഇംഗ്ലീഷ്സ്കൂളിൽ ചേരേണ്ടിവരുമ്പോഠം രണ്ടുതരം പാഠശാലകളുണ്ടെങ്കിലും പെൺകുട്ടികഠംക്കു വിഷമംക്രടാതെ ആൺപള്ളിക്കൂടത്തിൽ പ്രവേശമുണ്ടു്. അവിടംകഴിഞ്ഞു് ഉപരിപഠനം ഇഛിക്കുന്നവക്കു് ആർട്സ്, സയൻസ്

കാളേജുകളും, വിമൻസ് കാളേജുമുണ്ട്. ഇവ മൂന്നിലും സ്ത്രീകൾ പഠിക്കുന്നുമുണ്ട്.

ആർട്ടിനും സയൻസിനും ഓരോ കാളേജുള്ളപ്പോൾ സ്ത്രീകളുടെ കാളേജിൻെറ ആവശ്യമെന്താണ്?. അവിടെ ആർട്ടും സയൻസുമല്ലാതെ വല്ലതുംകൂടി പഠിപ്പിക്കുന്നുണ്ടോ? സ്ത്രീകൾക്കും രണ്ടുകാളേജുവയ്ക്കാത്തതു എന്തുകൊണ്ട്? സയൻസ് പഠിപ്പിക്കാൻ വിദേശികളായ സ്ത്രീകളെ ആ ണുങ്ങൾക്കുള്ള കാളേജിൽ ഏൎപ്പെടുത്തീട്ടുണ്ട്.

ഈവക ഏൎപ്പാടുകളുടെ അൎത്ഥം എന്താണ്? എല്ലാ പഠിതാക്കളേയും ഒന്നിച്ചുചേൎത്തു സൗഹാർദ്ദത്തോടെ പെരുമാറുവാൻ പഠിപ്പിക്കുന്നതു ദോഷകരമെന്നു സംശയിക്കുന്നുണ്ടോ? ആ മനോഭാവം നിലനില്ക്കുന്നിടത്തോളംകാലം സ്ത്രീകൾക്ക പുരുഷന്മാരുടെ കാളേജിൽ പ്രവേശം കൊടുക്കരുത്

വ്യയന്യൂനീകരണം ഇന്നത്തെ ആവശ്യമായിരിക്കെ നിസ്സാരങ്ങളായ ചില ആദായങ്ങളെ ലക്ഷ്യമാക്കി ചെയ്യുന്ന കൎമ്മങ്ങൾ പരിഹാസ്യവും പരിപീഡനത്തിനു പൎയ്യാപ്തവും ആകുന്നുണ്ട്. വിദ്യാഭ്യാസധുരീണൎക്കു സ്ത്രീവിദ്യാഭ്യാസവും പുരുഷവിദ്യാഭ്യാസവും ഒരേതോതിലല്ല നടത്തേണ്ടതെന്നു തോന്നുന്നിടത്തോളംകാലം ഒരിക്കലും പാഠശാലകൾ പ്രത്യേകമുണ്ടായിരിക്കണമെന്നില്ല. ഇരുകൂട്ടരുമൊന്നിച്ചു സമപ്രധാനമായ ഒരേകൎമ്മം ചെയ്യുവാൻനിയുക്തരാകുന്നതുകൊണ്ടു ഒരിക്കലും സങ്കോചമൊ, ബലഹീനതയൊ സ്ത്രീജനങ്ങളെ പരാജിതകളാക്കരുത്. ഒരു ദീൎഘകാലമായി അധീനഭാവത്തിൽ വൎത്തിച്ചിരുന്ന ഒരു സമുദായമാണു സ്ത്രീകൾ. അവരെ ഇനിയും പുരുഷന്മാരിൽനിന്നു അകററിനിറുത്തി വളൎത്തിയാൽ അവരുടെ സമത്വത്തിനു പ്രതിബന്ധമായിരിക്കും. സ്ത്രീകളേയും പുരുഷന്മാരേയുംഒന്നിച്ചുപഠിപ്പിക്കുന്ന പലയിടത്തും അഹിതസംഭവങ്ങൾ ഉണ്ടാകുന്നുണ്ടെന്നു പറയുന്നതിൽ അല്പം പരമാർത്ഥമില്ലെന്നില്ല. അതിനുള്ളകാരണം ഇന്ന് അവരെ കൊള്ളരുതാത്ത നിയമംമൂലം വേർതിരിച്ചിരിക്കുന്നതുകൊണ്ടു മാത്രമാണ്. സ്വാതന്ത്ര്യമായി സംഭാഷണം ചെയ്യാനൊ സഹവസിക്കുവാനൊ ഇരുകൂട്ടരേയും അനുവദിക്കാത്ത കൎശനിയമം പാഠശാലയിൽ ഏൎപ്പെടുത്തിയിരിക്കുന്നു. അപ്പോൾ അതു ലംഘിക്കാതെ നിവാഹവുമില്ല. അങ്ങിനെ വരുന്ന നിയമലംഘനം ഗൗരവമായി ഇന്ന് എണ്ണുന്നു എന്നല്ലാതെ വെളിയിൽ നടക്കുന്ന കൎമ്മങ്ങളേക്കാൾ പുതുതായി ഒന്നും പാഠശാലകളിലും നടക്കുന്നില്ല. അതിനാൽ സ്ത്രീപുരുഷഭേദംകൊണ്ടു പാഠശാലകളേ വൎദ്ധിപ്പിക്കരുത്.

പ്രൈമറി, മിഡിൽ, സെക്കൻഡറി എന്നു പാഠശാലകളേ മൂന്നു

നമാക്കിത്തിരിച്ചു നാട്ടിൻെറ നാനാഭാഗങ്ങളിലും സ്ഥാപിക്കണം. പ്രൈമറിവിദ്യാഭ്യാസം നിർബന്ധിതവും പ്രാദേശികവുമായിരിക്കേണ്ടതാണ്. മിഡിൽ, സെക്കൻഡറി ഇവയും പ്രാദേശികങ്ങളാക്കിത്തീർക്കേണ്ടതാണ്. പ്രാദേശികസ്വഭാവമനുസരിച്ചു കൃഷിക്കും കൈത്തൊഴിലിനും പ്രത്യേകപാഠശാലകൾ ഏർപ്പെടുത്തണം. മേല്പറഞ്ഞ മൂന്നുതരക്കാരേയും ഇവയിൽ ചേർത്തു പഠിപ്പിക്കാവുന്നതാണ്. കാളേജുവിദ്യാഭ്യാസത്തിന് ഇച്ഛയുള്ളവരെ സെക്കൻഡറി വിദ്യാഭ്യാസത്തിനുശേഷം അയക്കണം. ഇങ്ങിനെവരുമ്പോൾ പാഠശാലകളുടെ എണ്ണത്തിലും ചിലവിലും കറവു സംഭവിക്കയും ഉള്ളവയെ തൃപ്തികരമാംവണ്ണം നടത്തുകയും ചെയ്യാം.



# ഗ്രാൻറ് സ്കൂളുകളിൽ വരുത്തേണ്ടതായ മൂന്ന് പരിഷ്കാരങ്ങൾ.

(റവ: ഫാദർ, ഇ. ഗീവറുഗീസ് ആത്തുങ്ങൽ.)

ഗ്രാൻറുസ്കൂളുമായി പന്ത്രണ്ടുവർഷത്തെ സ്ഥിരസഹവാസം ലഭിച്ചിട്ടുള്ളതുകൊണ്ടാണ് എന്നെ ഈ വിഷയത്തിലേക്ക് ആകർഷിച്ചത്. ഗ്രാൻറുസ്കൂളിലെ അനവധി ഘോരകൃത്യങ്ങൾ അറിയുവാൻ സംഗതിവന്നതിനാൽ അതിൽ വരുത്തേണ്ടതായ ചില പരിഷ്കാരങ്ങളെക്കുറിച്ചു പ്രസ്താവിക്കേണ്ടതു് എൻെറ കർത്തവ്യം കൂടെയാണ്.

ചില മാനേജരന്മാർ അവരുടെ കീഴിൽപെട്ട അധ്യാപകന്മാരോട് ഇടപെടുന്നതു് വിചാരിച്ചാൽ ഇഹത്തിലും പരത്തിലും കാണാത്ത ഒരുതരം വിചിത്ര സൃഷ്ടികളാണു ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാർ എന്ന് തോന്നിപ്പോകും. എത്ര എത്ര അദ്ധ്യാപകന്മാരാണു തന്നിമിത്തം ഘോരമായ അകാലമൃത്യുവിനു വശഗതരാകുന്നതു്. അതെ: അകാലമൃത്യുതന്നെ. 55 വയസ്സും തികഞ്ഞു്, പല്ലുംകൊഴിഞ്ഞു്, പറഞ്ഞാൽ സ്പഷ്ടമാകാതെയും, ശരിയായ കാഴ്ച ഇല്ലാതെയും, കൈ വിറയാൽ എഴുതാനുംകൂടെ നിവൃത്തി ഇല്ലാതെയും, ഇരിക്കുമ്പോൾ—പകുതി ശമ്പളവും പററിക്കൊണ്ടു സ്വഗൃഹത്തിൽ സുഖമായി താമസിക്കാമെന്നുള്ള ഘട്ടത്തിൽപോലും, ആറുമാസത്തേക്കുകൂടി നീട്ടിത്തരണേ! ഒരു കൊല്ലത്തേക്കുകൂടി നീട്ടിത്തരണേ! എന്നപേക്ഷിച്ചുകൊണ്ടു എത്ര എത്ര കടലാസുകൾ ഗവമെൻെറ ഉദ്യോഗസ്ഥ

ന്മാരിൽനിന്നും മേലധികാരികളിൽ എത്തുന്നു? ആ സ്ഥിതിയ്ക്കു്, യാതൊരവലംബവും ഇല്ലാതെ- നവയൗവ്വനകാലത്തു് മൂന്നുനാലു കുഞ്ഞുങ്ങളുമായി ഉദ്യോഗം സ്ഥിരമെന്നു കരുതി പരസ്പരസഹായസംഘം, ചിട്ടികൾ ഇങ്ങനെയുള്ള പല പല ഇടപാടുകളും ചെയ്തു്-കടപ്പെട്ടു്-മററുതൊഴിലുകളിൽ പ്രവേശിക്കുന്നതിനു പരിചയവും സിദ്ധിക്കാതെ-ഇരിക്കുമ്പോൾ പെട്ടെന്നുണ്ടാകുന്ന "പിരിച്ചുവിടൽ" നിമിത്തം ഇക്കൂട്ടർ വല്ല ആത്മഹത്യയും ചെയ്യാതിരിക്കുന്നതിലാണു് അത്ഭുതപ്പെടേണ്ടതു്. "ജീവൻ പോകുന്നതും ജീവിതം പോകുന്നതും തുല്യം" എന്നാണല്ലൊ പഴമൊഴി. ഈ ഘട്ടത്തിൽ മററു തൊഴിലുകളിൽ പ്രവേശിച്ചു് ആദായമെടുത്തു് ഉപജീവനം കഴിക്കുന്നതെങ്ങിനെ? കുഞ്ഞുങ്ങളെ ഭാവിപൗരന്മാരാക്കാൻ ശ്രമിക്കുന്ന മഹത്തുക്കളായ ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാരുടെ ജീവചരിത്രം ഇങ്ങനെയാണു് അവസാനിക്കുന്നതു്.

അതുകൊണ്ടു് നിസ്സഹായരായ ഈ ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാരെ രക്ഷിക്കേണ്ടതു് ദയാർദ്രചിത്തനായ ഡയറക്ടർ അവർകളുടെ കടമയാണു്. ഗ്രാൻറുസ്കൂളിൽ വല്ലതുമൊരു പരിഷ്കാരം നടപ്പാക്കുവാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ ആദ്യമായി ഇതിനൊരു പരിഹാരം നിർദ്ദേശിക്കുകയാണു് വേണ്ടതു്. ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാരെ നിയമിക്കുന്നതിനും പിരിച്ചു വിടുന്നതിനും ഉള്ള പൂർണ്ണമായ അധികാരം ഡയറക്ടർഅവർകൾക്കായിരിക്കണം. ഗ്രാൻറുസ്കൂളിൽ കാണുന്ന സകല മഹാവ്യാധികൾക്കും ഈ ഒരു സിദ്ധൗഷധം മാത്രം മതി. ഈ അവസരത്തിൽ കൂടുതൽ ശമ്പളത്തിനു് ഒപ്പിട്ടുവിക്കുന്ന മാനേജരന്മാർക്കു സ്കൂൾനടത്തിപ്പിനു് അല്പം വിഷമം നേരിടും. അതിനാൽ "ഗ്രാൻറിനേക്കാൾ കവിഞ്ഞതുക നിർബ്ബന്ധമായി കൊടുക്കണം" എന്ന ഏർപ്പാടു കളകയാണുനല്ലതു്. മനസ്സുള്ളവരും ധനസ്ഥിതി ഉള്ളവരും കൊടുക്കട്ടെ. അല്ലാത്തവർ കൊടുക്കയും വേണ്ട. ലോകോപകാരാർത്ഥം ശ്രമിക്കുന്ന മഹത്തുക്കളായ മാനേജരന്മാരെ വിഷമിപ്പിക്കുന്നതു ശരിയല്ലല്ലൊ.

ജീവിതകാലം മുഴുവനും ഒരു സ്കൂളിൽതന്നെ കഴിച്ചുകൂട്ടുന്നതിൽ യാതൊരു ഉണർവ്വുംഉണ്ടാകുന്നില്ല. പ്രത്യുത, ഉന്മേഷം അടിക്കടി നശിക്കുകയും ചെയ്യും. മഹാത്മക്കളുമായുള്ള സംസർഗ്ഗം, ആശയവിശാലത, മനഃസംസ്കാരം, പ്രകൃത ഇവ സിദ്ധിക്കുന്നതിനായി ഗ്രാൻറുസ്കൂൾ അദ്ധ്യാപകന്മാരെ സ്ഥലം മാററുന്നതിനുള്ള അധികാരംകൂടെ ഡിപ്പാർട്ടുമെൻറിനു് ഉണ്ടായിരിക്കണം. ഗൗരവമായ കുററങ്ങൾക്കു ഇതു നല്ല ശിക്ഷയുമാണു്. ഒരു മാനേജുമെൻറിൽപെട്ട പലസ്കൂളുകളിലെയും അദ്ധ്യാപകന്മാരെ സ്ഥലം മാററാൻ അതാതു മാനേജരന്മാർക്കു സാധിക്കുമെങ്കിലും, ഒരു സ്കൂൾ

മാത്രമല്ല അനേകം മാനേജുമെൻറുകൾ ഉള്ളതിനാൽ ഡിപ്പാർട്ടുമെൻറിലേക്കുംകൂടെ ഈ അധികാരം ഉണ്ടായിരിക്കുന്നതു നല്ലതാണ്. അധ്യാപകന്മാരും മാനേജരന്മാരും തമ്മിലുള്ള കലഹങ്ങളെ നശിപ്പിക്കുന്നതിനും, ദീർഘമായ ഇടപാടുകൾ ഉണ്ടാകാതെ ഇരിക്കുന്നതിനും, ഈ രീതി സഹായിക്കുന്നു. ഒരു സ്കൂളിലെ ഡിവിഷനൊ ക്ലാസ്സൊ നിറുത്തൽ ചെയ്യുമ്പോൾ ഉദ്യോഗം നഷ്ടപ്പെടാതെ ഇതരസ്കൂളിൽ പ്രവേശിക്കുന്നതിനും സൗകര്യപ്പെടുന്നു. എന്നാൽ ശിക്ഷയായുള്ള സ്ഥലംമാററമല്ലാതെ സ്വദേശത്തുനിന്നും ബഹിഷ്കരിച്ചാൽ ഗുണത്തേക്കാളധികം ദോഷമാണുള്ളതെന്നുകൂടി പറഞ്ഞുകൊള്ളുന്നു.

ഇനി മൂന്നാമതായി ഏർപ്പെടുത്തേണ്ട മറെറാരു പരിഷ്കാരവുംകൂടെ പറയാം. മേൽവിവരിച്ച രണ്ടു പരിഷ്കാരങ്ങളും നടപ്പാക്കുകയാണെങ്കിൽ ഗ്രാൻറുസ്കൂളിൽനിന്നും ഗവമ്മെണ്ടുസ്കൂളിലേക്കു പ്രവേശിക്കുവാൻ തുനിയുന്ന അധ്യാപകന്മാരുടെ സംഖ്യ കുറയുന്നതാണ്. വിദേശത്തു കിട്ടുന്ന പതിനഞ്ചുരൂപയേക്കാൾ സ്വദേശത്തു ലഭിക്കുന്ന എട്ടുരൂപയാണു നല്ലതെന്നേ പലർക്കും അഭിപ്രായമുള്ളു. ഉദ്യോഗത്തിൻെറ സ്ഥിരതയെ ഗണിച്ചാണ് പലരും ഗവമ്മെണ്ടുസ്കൂളിൽ പ്രവേശിക്കുവാൻ അപേക്ഷിക്കുന്നതു്. എങ്കിലും അപ്രകാരം അപേക്ഷിക്കുന്നവരെ പ്രോത്സാഹിപ്പിക്കേണ്ടതാണ്. അധ്യാപകന്മാർക്ക് ഒരു പ്രമോഷൻ കൊടുക്കുകയാണ് ഇതിലേക്കു വേണ്ടതു്. നല്ല സാമർത്ഥ്യം, പരിചയം, പരിശീലനം ഇവ സിദ്ധിച്ചിട്ടുള്ള ഗ്രാൻറുസ്കൂൾ അധ്യാപകന്മാരിൽ അപേക്ഷയുള്ളവരെ, ഗവമ്മെണ്ടുസ്കൂളിൽ ഒഴിവു വരുമ്പോൾ-ഒഴിവിൻെറ 75 ശതമാനംവീതമെങ്കിലും നിർബ്ബന്ധമായി നിയമിക്കണം. തന്നിമിത്തം ശുഷ്കാന്തിയായി ജോലിചെയ്യുന്നതിനും തൻെറ സാമർത്ഥ്യം പ്രദർശിപ്പിക്കുന്നതിനും അവർ തുനിയും.

ഈ മൂന്നു പരിഷ്കാരങ്ങളും—പ്രത്യേകിച്ച് ഒന്നാമത്തേതു്-നടപ്പാക്കേണ്ടതു് ഏററവും അത്യാവശ്യമാണ് പരിശീലനവിദഗ്ദ്ധന്മാരായ അധ്യാപകന്മാർ നിമിത്തം കുട്ടികൾക്കും, ഉദ്യോഗസ്ഥിരതയാൽ അധ്യാപകന്മാർക്കും, സ്ഥലംമാറിവരുന്ന അധ്യാപക സഹവാസത്താൽ സ്കൂളിൻെറ മതിപ്പു വദ്ധിക്കുന്നതിനാൽ രക്ഷാകർത്താക്കന്മാർക്കും, കൂടെക്കൂടെയുള്ള വരുതികളെ തടയുന്നതിനാൽ മേലധികാരികൾക്കും ഇവ അത്യന്തം പ്രയോജനകരങ്ങളാകുന്നു അതിനാൽ ഗവമ്മെൻറിൻേറയും ഡയറക്ടർ അവർകളുടേയും ഗാഢമായ ശ്രദ്ധയെ ഈ വിഷയത്തിലേക്കു ക്ഷണിച്ചുകൊള്ളുന്നു.

ഇതിനു കൂടുതലായോ, ഇതിൽതന്നെ അഭിപ്രായവ്യത്യാസങ്ങളോ

ട്ടുകൂടിയോ അഭിജ്ഞന്മാരായ മഹാത്മാക്കൾ വീക്ഷിക്കുന്നുണ്ടെങ്കിൽ അവരുടെ ശ്രദ്ധയേയും "ഗുരുനാഥ"നിലേക്കു പതിയണമെന്നപേക്ഷിച്ചുകൊള്ളുന്നു.



# വിപത്തിന്റെ ഫലങ്ങൾ മധുരങ്ങളോ?

(ആർ. ഈശ്വരപിള്ള ബി. എ.)

"ഷേക്സ്പിയരുടെ കൃതികൾ വായിക്കുമ്പോൾ ഒക്കെയും നാം പടിക്കു വെളിയിൽ നില്ക്കുന്നതെയുള്ളു"എന്നാരോ ഒരു മഹാൻ പറഞ്ഞിട്ടുണ്ട്. ഇതു് എത്രയോ വാസ്തവമാണ്. നാം അദ്ദേഹത്തിന്റെ കൃതികളെ സതൃഷ്ണം പാരായണം ചെയ്യുന്നുണ്ടെങ്കിലും അവയിലെ ഓരോ വരിയിലും ഗോപനം ചെയ്യപ്പെട്ടിരിക്കുന്ന അർത്ഥങ്ങളേയോ ആശയങ്ങളേയോ ആരാണ് പൂർണ്ണമായി ഗ്രഹിക്കുന്നതു്? സാമാന്യവായനക്കാർ ഉപരിപ്ലവരീത്യാ വല്ലതും ഗ്രഹിക്കുന്നതുകൊണ്ടു തൃപ്തിപ്പെടുകയാണ് പതിവ്. അതിരിക്കട്ടെ. അദ്ദേഹത്തിന്റെ കൃതികളിൽ അവിടവിടെ ചിതറിക്കിടക്കുന്ന സദ്വാക്യങ്ങളുടെ സാരം മുഴുവനും, അഥവാ അല്പമായിട്ടെങ്കിലും ഗ്രഹിച്ചിട്ടുള്ളവർ എത്രയോ ചുരുക്കമാണ്. ഈ വിഷയത്തിൽ സാമാന്യവായനക്കാരായ നാം നിശ്ചയമായും വാതലിന്നു വെളിയിൽ തന്നെയാണ് സ്ഥിതിചെയ്യുന്നതു്. ഇപ്രകാരമുള്ള "പരിചിതോദ്ധൃതവാക്യ"ങ്ങളിലൊന്നിനെപ്പറ്റിയാണ് ഇവിടെ അല്പം ചിന്തിക്കാമെന്നു വിചാരിക്കുന്നതു്. ലൌകികവിഷയങ്ങളെ തന്റെ തീക്ഷ്ണബുദ്ധികൊണ്ടു നിർമ്മഥനം ചെയ്തു സാരാംശം ഗ്രഹിച്ച ആ മഹാകവി തന്റെ ഒരു കൃതിയിൽ ഇപ്രകാരം പറയുന്നു:—

"വിപത്തിന്റെ ഫലങ്ങൾ മധുരങ്ങളാണ്. അതു് ഒരു ക്ഷുദ്രമണ്ഡൂകത്തേപ്പോലെ വിരൂപിയായ വിഷജന്തുവാണെങ്കിലും അതിന്റെ ശിരസ്സിൽ ഒരനർഘരത്നം വഹിക്കുന്നു."

ഈ മഹാകവി മറെറാരിടത്തും ഇങ്ങനെ പറയുന്നു. "ഏതുദോഷത്തിലും അതിന്റെ തത്വാംശമായി ഒരു ഗുണമില്ലാതിരിക്കയില്ല. അതു നിരീക്ഷണമാകുന്ന അഭിഷവംകൊണ്ടു മാത്രമേ നമുക്കു ഗ്രഹിക്കാൻ സാധിക്കയുള്ളു."

ഇവയിൽ രണ്ടിലും പ്രഥമദൃഷ്ടിയിൽ അഗ്രാഹ്യമായ ഒരു തത്വം അന്തർലീനമായിക്കിടപ്പുണ്ട്. അതെത്രമാത്രം അഗാധത്തിലാണു കിടക്കുന്നതെന്നു ചിന്താരൂപമായ ലംബസൂത്രംകൊണ്ട് അല്പം പരീക്ഷിച്ചു നോക്കാമെന്നു മാത്രമേ വിചാരിക്കുന്നുള്ളൂ. ആ ലംബസൂത്രംതന്നെ ആഴം നിർണ്ണയിക്കുന്നതിന് എത്രമാത്രം പര്യാപ്തമാകുമെന്നു വളരെ സംശയവും ഇല്ലാതില്ല എങ്കിലും ശ്രമിക്കാതിരിക്കുന്നതിനേക്കാഠം ശ്രമിച്ചു പരാജയപ്പെടുകയാണ് ഉത്തമമെന്നു തോന്നുന്നു.

ലോകത്തിൽ മനുഷ്യനു വിപത്തെന്നും സമ്പത്തെന്നും രണ്ടവസ്ഥകഠം ഉണ്ട്. ഒന്ന് ഗുണഭൂയിഷ്ഠവും മററത് കേവലം ദോഷഭൂയിഷ്ഠവുമായിട്ടാണ് നാം സാധാരണ ഗണിച്ചുവരുന്നത്. ഇവയിൽ സമ്പത്തിന് ഒരു വല്ലാത്ത ആകർഷണശക്തിയുള്ളതുകൊണ്ടു നാമെല്ലാവരും അതിനെ സതൃഷ്ണം അന്വേഷിക്കുന്നു. നേരെമറിച്ചു വിപത്തിനെ അതിൻെറ നിഷ്ഠുരസ്വഭാവംകൊണ്ട് എല്ലാവരും വെറുക്കുന്നു. എന്നാൽ സമ്പത്തിൻെറ സമാശ്ലേഷം മനുഷ്യനെ പലപ്പോഴും ഉദ്ധതനാക്കിത്തീർക്കുമെന്നുള്ള ഒരു വലിയ ദോഷം അതിനുണ്ട്. ലോകത്തിൽ ഗുണവും ദോഷവും പ്രായേണ സമ്മിശ്രമായിരിക്കുന്നതുകൊണ്ടു ഗുണത്തിൽ അല്പം ദോഷവും അതുപോലെ ദോഷത്തിൽ അല്പം ഗുണവും ഇല്ലാതിരിക്കയില്ല. ഇവ രണ്ടും ലോകത്തിൽ അന്യോന്യപ്രതിഘാതകശക്തികളാണ്. അതുകൊണ്ടു ലോകവ്യാപാരങ്ങളുടെ സമീകരണത്തിന് ഇവരണ്ടുംകൂടാതെ കഴികയില്ല. വിപത്ത് മിക്കവാറും ആകസ്മികസംഭവമായതുകൊണ്ട് അതിൻെറ നിഘാതം സാധാരണ മനുഷ്യനെ തൽക്കാലം ഹതചിത്തനും നഷ്ടധൈര്യനും, ഇതികർത്തവ്യതാമൂഢനുമാക്കിത്തീർക്കുന്നു. സമ്പത്തിനു നമ്മുടെ പരമാത്മസ്ഥിതിയെ വിസ്മരിപ്പിക്കുന്നതിനു ശക്തിയുള്ളതുപോലെ ആപത്തിന് അതിനെ അനുസ്മരിപ്പിക്കുന്നതിനും ശക്തിയുണ്ട്. സമ്പത്ത് പലപ്പോഴും അതിൻെറ വശീകരണശക്തിനിമിത്തം വിഹിതമാർഗത്തിൽ നിന്നും നമ്മെ വ്യതിചലിപ്പിക്കുന്നു ആപത്ത് നമ്മെ വൽഗകൊണ്ടെന്നപോലെ പെട്ടെന്ന് അതിൽനിന്നും നിവർത്തിപ്പിക്കുന്നു. സമ്പത്തിനു നാം സ്വാഗതം അരുളുന്നു. ആപത്തിനെ ഭയന്നു പിന്മാറുന്നു. സൂക്ഷ്മം നോക്കിയാൽ സമ്പത്തും വിപത്തും ജീവിതത്തിൻെറ രണ്ടുവശങ്ങഠം മാത്രമാണ്. അതുകൊണ്ട് ഒന്നിനോടു നമുക്കുള്ള സ്നേഹവും മററതിനോടുള്ള വെറുപ്പും യഥാർത്ഥത്തിൽ നീതീകരിക്കത്തക്കതല്ല. ഒരു വസ്തുവിൻെറ ഗുണം അനുഭവിപ്പാൻ ആഗ്രഹമുണ്ടെങ്കിൽ അതിൻെറ ദോഷവുംകൂടി ചിലപ്പോഠം ആസ്വദിക്കേണ്ടിവന്നേക്കാം. ഇവിടെ വിപത്തിൻെറ സ്വഭാവമെന്താണെന്നും അതിൽ വല്ല ഗുണാംശവുമുണ്ടോ, അതു മനുഷ്യനു പഥ്യമോ അപഥ്യമോ എന്നും മററും അല്പം ചിന്തിക്കുന്നത് അസ്ഥാനത്തി

ലാകയില്ലെന്ന് വിശ്വസിക്കുന്നു.

മനുഷ്യർ ലോകത്തിൽ അവരുടെ ചുററുമുള്ള വസ്തുക്കളിലും ജന ങ്ങളിലും മററും ഹൃദയത്തെ നിവേശിപ്പിച്ചും അവയെ പ്രേമപ്രണയാദി പാശങ്ങൾകൊണ്ടു തങ്ങളോടു ദൃഢമായി ബന്ധിച്ചും അനുവർത്തിക്കുന്നു. ഇങ്ങിനെ ഇവയിൽ നമുക്കും ഒരു "മമത്വം" വന്നുകൂടുന്നു. എന്നാൽ ഈ ദൃഢബന്ധത്തിന് ആകസ്മികമായി വല്ല ഭംഗവും സംഭവിക്കുമ്പോൾ ത ന്നിമിത്തം ഉണ്ടാകുന്ന അഭിഘാതംകൊണ്ടു ഹൃദയത്തിന് അതിയായ വേ ദന തട്ടുന്നു. അപ്രതീക്ഷിതമായുണ്ടാകുന്ന അർത്ഥനാശം, മിത്രനാശം, മാ നഹാനി, അംഗവൈകല്യം മുതലായ രൂപത്തിലാണ് ഇവ സാധാരണമാ യി സംഭവിക്കുന്നതു്. ഇതാണ് നാം 'വിപത്തു്' എന്നു സങ്കല്പിക്കുന്നതും നിർവ്വചിക്കുന്നതും. അതിൻെറ ആഗമനം എത്രമാത്രം അപ്രതീക്ഷിതമാ യിരിക്കുന്നുവോ, സ്നേഹബന്ധം എത്രമാത്രം ദൃഢമായിരിക്കുന്നുവോ അതി ൻെറ ഹനനശക്തിയും അത്രമാത്രം തീഷ്ണമായിരിക്കും. ഇതു് ലൌകിക ജീവിതത്തെ അവലംബിച്ചു വർത്തിക്കുന്നവൎക്കൊക്കെയും ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ സംഭവിക്കാവുന്നതാണ്. വ്യത്യസ്തം വളരെ ചുരുക്കമാണ്. യോഗികളോ, ത്യാഗികളോ ആയി ജീവിക്കുന്നവൎക്കു പക്ഷേ ഇല്ലായിരി ക്കാം. വിപത്തു് മനുഷ്യന് ആവശ്യമായിട്ടുള്ളതോ അല്ലാത്തതോ എന്നു ള്ള ഗഹനവിഷയത്തെപ്പററി ഇപ്പോൾ ഇവിടെ ചിന്തിക്കുന്നില്ല. ഈ വിഷയത്തിൽ വലിയ തത്വജ്ഞന്മാരും ഭിന്നാഭിപ്രായമുള്ളവരാണ്. എ ന്നാൽ ഇതിനെ ആരുംതന്നെ സ്വയംവരിക്കുന്നതിനു സന്നദ്ധരല്ലെന്നു തീ ൎച്ചയാണ്. ഇതു മിക്കവാറും അപരിഹാൎയ്യമായിരിക്കുന്നതുകൊണ്ടു പല രും തലതാഴ്ത്തി അതിനെ ക്ഷമാപൂൎവ്വം സഹിക്കയാണു ചെയ്യുന്നതു്. ഇ വരുടെ മതം—

"ആയാതമായാതമപേക്ഷണീയം
ഗതംഗതം നാൎവ്വമുപേക്ഷണീയം
അലംവൃഥാ മോദനഖേദനാഭ്യാം
അലംഘനീയാ കമലാസനാജ്ഞാ"

എന്നാകുന്നു. മററു ചിലർ പരിദേവനരൂപത്തിലും അതിനെ ശമിപ്പിക്കു വാൻ ശ്രമിക്കുന്നു. മററു ചിലർ പൊരുതുനോക്കാതെ കീഴടങ്ങുന്നു. ഇ തിനെ സധൈൎയ്യം അഭിമുഖീകരിക്കുന്നവർ ആരെങ്കിലും ഉണ്ടോ എന്ന് അല്പം സംശയമുണ്ടു്. ചുരുക്കം ചിലർ അതിൻെറ ഗതിയെ സാവധാനം വീക്ഷിച്ചും കഴിയുമെങ്കിൽ വല്ല പരിഹാരമാൎഗ്ഗവും തേടുന്നതിൽ ഉദ്യുക്ത രായും കാണുന്നുണ്ടു്. എന്നാൽ മിത്രങ്ങളുടെ ജീവനാശരൂപത്തിൽ വരു ന്ന വിപത്തു് കേവലം "അപരിഹരണീയവിധിയന്ത്രത്തിരുപ്പു"തന്നെയാ

ണ്. പക്ഷെ ഏതു വിപത്തിനും തൽക്കാലം ഒരു കഠിനമായ ഹനനശക്തിയുണ്ടെങ്കിലും കാലക്രമംകൊണ്ട് അതിൻെറ തൈക്ഷ്ണ്യം കുറഞ്ഞു കുറഞ്ഞു വരുന്നതു് സഹജമാണ്. ഇതാണ് കാലത്തിനുള്ള ഒരു വലുതായ ഗുണം. "കാലം സകല വ്രണങ്ങളേയും ശമിപ്പിക്കുന്നു. അതു് പരന്ന നെററിയിൽ ചുളുക്കുണ്ടാക്കുന്നുവെങ്കിലും ചുളുക്കുള്ള ഹൃദയത്തെ അതിൻെറ ചുളുക്കുതീർത്തു് സമീകരിക്കുന്നു." എന്ന് പറയപ്പെട്ടിരിക്കുന്നു. ഇതിൻെറ താൽപര്യം കാലക്രമംകൊണ്ട് ഏതു വിപത്തിനും ഏറെക്കുറെ ശമനം വരുമെന്നാണ്.

എന്നാൽ വിപത്തിൽനിന്നും മനുഷ്യനു വല്ല തത്വവും ഗ്രഹിക്കാനുണ്ടോ എന്നും നോക്കേണ്ടതാണ്. വിപദനുഭവത്തിൽക്കൂടി കടക്കാത്ത മനുഷ്യനു മനുഷ്യജീവിതത്തിൻെറ ഒരു വശം, അതും സാരമില്ലാത്തവശം, മാത്രമേ ഗ്രഹിക്കാൻ കഴിയുന്നുള്ളു. മുമ്പു പറഞ്ഞതുപോലെ സമ്പത്തിൽ വർത്തിക്കുന്ന ഒരു മനുഷ്യൻ അതിൻെറ സഹജമായ ലഹരികൊണ്ടു സദാ മയങ്ങിയാണ് സ്ഥിതിചെയ്യുന്നതു്. അയാളുടെ ദൃഷ്ടി മിക്കവാറും സ്വാർത്ഥപരമായ വ്യാപാരപരിധിക്കു വെളിയിൽ പോകുന്നില്ല. എല്ലാകാര്യങ്ങളിലും വല്ലാതുള്ള ഒരു 'മമത്വം' മുമ്പിട്ടുനിൽക്കും. ജീവിതത്തിൻെറ യഥാർത്ഥജ്ഞാനത്തിന് ഈ 'മമത്വ'ഭാവം പ്രതിബന്ധമായി ഭവിക്കുന്നു. ഇതു് നമ്മെ ഹ്രസ്വദൃഷ്ടികളും സംകുചിതചിത്തരുമാക്കിത്തീർക്കുന്നു. സ്വാർത്ഥത്തിൻെറ വിലയത്തിൽ മാത്രമേ മനുഷ്യനു പരമാർത്ഥജ്ഞാനം ഉണ്ടാവാൻ തരമുള്ളു.

വിപത്തു് തൽക്കാലം അതിദാരുണമായി തോന്നാമെങ്കിലും കാലാന്തരത്തിൽ മനുഷ്യഹൃദയത്തേയും, സ്വഭാവത്തേയും, ജീവിതത്തെതന്നേയും ഉരുക്കി കറകളയുന്നതിനും ശുദ്ധീകരിക്കുന്നതിനും അതിന് ശക്തിയുണ്ട്. വിപത്തെന്ന അർത്ഥത്തിൽ ഉപയോഗിച്ചു വരുന്ന– 'Tribulation' എന്ന ഇംഗ്ലീഷുപദത്തിൻെറ ധാത്വർത്ഥം നിസ്തുഷീകരണയന്ത്രം (ധാന്യത്തിൽനിന്നും ഉമിയെ വേർതിരിക്കുന്ന ഉരൽ) മെന്നാണ്. ഇതിൽനിന്ന് വിപത്തിന് മനുഷ്യഹൃദയത്തെ ആവരണംചെയ്യുന്ന നിഷ്പ്രയോജനപദാർത്ഥത്തെ വേർതിരിക്കുന്നതിനുള്ള ശക്തിയുണ്ടെന്നു തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു. "വിപത്തു മനുഷ്യസ്വഭാവത്തിൻെറ മാററു നോക്കുന്നതിനുള്ള 'നികഷപാഷാണ'മാണെന്നും പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു നാം അനിവാര്യമായ വിപത്തിനധീനന്മാരാകുമ്പോൾ ഒക്കെയും നൈരാശ്യോപഹതന്മാരായി ഭവിക്കാതെ സാവധാനമായി ചിന്തിച്ചു്, അതിനു വല്ല പാഠവും നമുക്കു നൽകാനുണ്ടെങ്കിൽ, നമ്മുടെ പൂർവരീതിയെ ഒന്നു മാററണമെങ്കിൽ, നമ്മുടെ അഹംകാരത്തെ ശമിപ്പിക്കണമെങ്കിൽ, നമ്മുടെ

വ്യാമോഹത്തെ ദൂരീകരിക്കണമെങ്കിൽ, നമ്മുടെ ജീവിതരീതി ആപാദചൂഡം മാററണമെങ്കിൽ, അപ്രകാരം ചെയ്യുകയാണു വേണ്ടതു്. വിദുരവാക്യം നോക്കുക.

"നഷ്ടമായതുചിന്തിച്ചേതുമേ ഖേദിയാതെ
ദുഷ്ടമായപ്രാപ്യമായുള്ളതു കാമിയാതേ
ആപത്തുവരുന്നേരമേതുമേ മോഹിയാതെ
താപത്തെ ത്യജിപ്പവൻ പണ്ഡിതശ്രേഷ്ഠനല്ലോ"

ഗീതയിലും —

"ക്ലൈബ്യംമാസ്മ ഗമഃ പാൎത്ഥ!
നൈതൽ ത്വയ്യുപപദ്യതെ
ക്ഷുദ്രം ഹൃദയദൌർബല്യം
ത്യക്തോത്തിഷ്ഠ പരന്തപ!"

ഇതിലേക്ക് വിശിഷ്ടമെന്നു വിധിച്ചിരിക്കുന്ന "വിപദി ധൈയ്യം" നാം അവലംബിക്കേണ്ടതു് അത്യാവശ്യമാണ്. എന്നാൽ ധനാസക്തന്മാരും വിഷയാസക്തന്മാരുമായ പലരും വിപത്ത് നല്കുന്ന സന്മാൎഗ്ഗപാഠത്തെ അവഗണിച്ചു പൂർവ്വൽ അഥവാ പൂർവ്വാധികം കുത്സിതമാൎഗ്ഗത്തെ അവലംബിച്ച് ഒരുതരം സൂകരവൃത്തികളായി ജീവിക്കുന്നു.

വിപത്തിന്നു മനുഷ്യനെ സങ്കുചിതചിത്തവൃത്തിയിൽനിന്നും വിമുക്തനാക്കുന്നതിനുള്ള ശക്തിയുണ്ട്. വിപത്തുവഴിക്കു നമ്മുടെ അശരണത്വവും അല്പത്വവും നമുക്കു ബോധ്യം വരുമ്പോഴാണ് നാം നമ്മുടെ ചുററും നോക്കി പരമാത്മാവിനെ അന്വേഷിപ്പാൻ തുടങ്ങുന്നതു്. സൂര്യോദയത്തിൽ താമരപോലെ വിപത്തിൽ മനുഷ്യൻെറ ഇതേവരെ നിമീലിതമായിരുന്ന ആന്തരദൃഷ്ടി തുറക്കുന്നു. മാംസദൃഷ്ടിക്കു അഗോചരമായിരുന്ന ജീവിതത്തിൻെറ കോണുകളും മൂലകളും തെളിഞ്ഞുകാണുന്നു. ജീവിതത്തിൻെറ പരുഷമായ മറുവശം നാം കാണുകയും അറിയുകയും ചെയ്യുന്നു. ഉള്ളിൽ പൊങ്ങിനില്ക്കുന്ന കാമക്രോധാദികൾ അടിക്കു താഴുന്നു. ഹൃദയം ആകപ്പാടെ കലങ്ങി തെളിയുന്നു. മനുഷ്യശക്തിക്കതീതമായ മറെറാരു ശക്തിയുണ്ടെന്നും നാം അപരാധികളല്ലെന്നും നമുക്കു ബോധം ജനിക്കുന്നു. നമ്മുടെ ജീവിതവും ചിന്തയും വേറൊരു വഴിക്കു തിരിയുന്നു. ചുരുക്കത്തിൽ നമുക്ക് ആത്മാവബോധമുണ്ടാകുന്നു. ഇതാണ് വിപത്തിൻെറ വിശിഷ്ടമായ അംശം. ജീവിതതത്വങ്ങൾ മിക്കവാറും ദൃഷ്ട്യഭേദ്യങ്ങളായ ഭൌതികവ്യാപാരങ്ങളുടെ കീഴിൽ മറഞ്ഞുകിടക്കുകയാണ്. ജീവിതത്തിൻെറ സാധാരണ ഗതിയിൽ നാം അവയെ കാണുകയോ ഗ്രഹിക്കുകയോ ചെ

യ്യുന്നില്ല. വിപത്തിനു മാത്രമേ അവയുടെ കഠിനധർമ്മം തുളച്ച് അവയെ നമുക്കു ദൃഷ്ടിഗോചരങ്ങളാക്കുവാൻ ശക്തിയുള്ളൂ. വിപത്തു് നല്കുന്ന ഈ അവസരത്തെ നാം ഉപേക്ഷിക്കുന്നതായാൽ നാം മൃഗതുല്യരായി അതായതു് അൽപജീവികളായിത്തന്നെ കാലം നയിക്കേണ്ടിവരുന്നു. ജീവിതവും പ്രപഞ്ചവും മിക്കവാറും നമുക്കവിഭാവ്യമായിട്ടാണിരിക്കുന്നതു്. ആസ്ഥിതിക്കു വിപദ്വാരാ നമുക്കു ലഭിക്കുന്ന അപൂർവ്വാവസരത്തെ ഉപേക്ഷിക്കുന്നതായാൽ നാം ലോകത്തിൽ മിക്കവാറും നിമീലിതാക്ഷന്മാരായിത്തന്നെ യാത്രചെയ്യേണ്ടിവരും.

വാസ്തവത്തിൽ വിപത്തു് ഒരുതരം ജീവിതത്തിൻെറ വിരാമവും മറെറാരു ജീവിതത്തിൻെറ ആരംഭവുമായി ഗണിക്കണം. 'Adversity' എന്ന ഇംഗ്ലീഷ്പദത്തിൻെറ അർത്ഥം തിരിയുക എന്നാണ്. പഴയ വഴിയിൽനിന്നും ഒരു നവീനപന്ഥാവിലേക്കു നമ്മെ തിരിക്കയാണ് വിപത്തു് യഥാർത്ഥത്തിൽ ചെയ്യുന്നതു്. അതു മനുഷ്യനിർമ്മിതമായ ശിക്ഷാനിയമത്തിൽ ഉൾപ്പെടാത്തതും അവയെക്കാൾ കൂടുതൽ വിനിയമനശക്തിയുള്ളതുമായ ഒരുതരം ശിക്ഷയാണ്. ശിക്ഷയിൽക്കൂടിമാത്രമേ മനുഷ്യനു യഥാർത്ഥരക്ഷ ലഭിക്കുവാൻ തരമുള്ളൂ. "ദുഃഖമാർഗ്ഗമൊന്നല്ലാതെ മനുഷ്യനെ ദുഃഖരഹിതമായ സ്ഥലത്തേക്കു നയിക്കയില്ല" എന്നൊരു കവി പറയുന്നു. ശാണാഘർഷണംകൊണ്ടല്ലാതെ രത്നം പ്രശോഭിക്കയില്ലല്ലോ. അതുപോലെതന്നെ വിപത്തുകൂടാതെ മനുഷ്യൻ പൂർണ്ണതയെ പ്രാപിക്കയുമില്ല. വിദ്യുൽപാതം അന്തരീക്ഷത്തെ ശുദ്ധീകരിക്കുന്നതുപോലെ വിപത്തു് മനുഷ്യഹൃദയത്തെയും ജീവിതത്തെയും മാലിന്യം നീക്കി പരിശുദ്ധമാക്കുന്നു. എന്നാൽ ആരും വിപത്തിനെ വരിക്കണമെന്നല്ലാ താൽപര്യം. വിപത്തു് വരുന്ന അവസരത്തിൽ അതിനെ അഭിമുഖീകരിക്കത്തക്കവണ്ണം നാം നമ്മുടെ ജീവിതത്തെ ക്രമീകരിക്കണമെന്നേയുള്ളൂ. അതു സാധിച്ചില്ലെങ്കിലും വിപത്തിനുശേഷം മലിനങ്ങളും പാപപങ്കിലങ്ങളുമായ ജീവിതരീതികളേയും, ലോകവ്യാപാരങ്ങളേയും സന്ത്യജിച്ച്, ഗംഗയിലെ ഹ്രദംപോലെ, പ്രശാന്തപ്രസന്നചിത്തന്മാരും, കർത്തവ്യബോധജ്ഞന്മാരും പരോപദ്രവവിമുഖന്മാരും ലോകോപകാരികളും, സമദർശികളും, ത്യാഗശീലന്മാരും, ലോകതത്വവിചാരവിശാരദന്മാരുമായി ജീവിക്കാൻ ശ്രമിക്കണം.

മനുഷ്യജീവിതം രണ്ടുലോകങ്ങളിൽക്കൂടിയാണ് നയിക്കുന്നതു്. ഒന്നു ദൃശ്യമായ ഭൗതികലോകവും മററതു അദൃശ്യമായ ചിന്താലോകവുമാണ്. ഭൗതികലോകത്തിൽ മാത്രം വർത്തിക്കുന്നവർക്ക് വിപത്തു് പ്രായേണ തിക്തമായിട്ടാണിരിക്കുന്നതു്. ചിന്താലോകവർത്തികൾക്കു അതു് അല്പം മാധുര്യരസത്തോടുകൂടിയും ഇരിക്കുന്നു. കവികൾ, വിദ്വാന്മാർ, തത്വജ്ഞന്മാർ ഇവർ അല്പം ഭൗതികലോകത്തിലും അധികം ചിന്താലോകത്തിലും

ജീവിക്കുന്നു. ഇവരാണു മിക്കവാറും ലോകവ്യാപാരങ്ങളുടെ യഥാൎത്ഥ സ്വഭാവം ഗ്രഹിക്കുന്നതു്. അവർ ഭൌതികലോകജീവികൾക്കു് അദൃശ്യമായ ജീവിതരഹസ്യങ്ങളെ സൂക്ഷ്മബുദ്ധ്യാ ഗ്രഹിക്കുന്നു. അതുകൊണ്ടാണു, ഷേക്സ്പിയർ മഹാകവി "വിപത്തിൽ" മാധുൎയ്യമുണ്ടെന്നു ആരോപിച്ചിരിക്കുന്നതു്. അദ്ദേഹത്തിന്റെ ആന്തരദൃഷ്ടിക്കു "സ്രവൽസരിത്തിൽ ഗ്രന്ഥങ്ങളും പ്രസ്തരങ്ങളിൽ ധൎമ്മോപദേശങ്ങളും എല്ലാ വസ്തുക്കളിൽ നന്മയും" കാണാൻ കഴിയുന്നു. അതുപോലെതന്നെ വിപത്തിൽ മാധുൎയ്യവും

"എല്ലാ മേഘങ്ങൾക്കും രജതവൎണ്ണമായ ഒരു അന്തരാവരണവും ഉണ്ടു്." ഈ വിഷയം അതിലെ ഗഹനമായ ഒന്നാകകൊണ്ടു ഈ ഉപന്യാസത്തെ തൽക്കാലം ഉപസംഹരിക്കുന്നു.

# ഭാരതീയവിദ്യാഭ്യാസം.

(സി. ജി. അനന്തൻപിള്ള ബി. എ.)

ഇക്കാലത്തു വിദ്യാഭ്യാസത്തിനു് ഒരു വിലയുമില്ല എന്നു് ഒരു രക്ഷാകൎത്തൃസ്ഥാനത്തുനിന്നും കേൾക്കുവാനിടയായി. ഇതു് അദ്ദേഹത്തിന്റെ സ്വന്തം അഭിപ്രായമാണെന്നു പറഞ്ഞുകൂടാ. എല്ലാ രക്ഷാകൎത്താക്കന്മാൎക്കും ഈ അഭിപ്രായം ഉണ്ടു്. പരസ്യമായി ഇതു് മററുള്ളവരോടു് അവർ പ്രസ്താവിക്കാറില്ലെങ്കിലും തന്നത്താൻ പറയാറുണ്ടെന്നുള്ളതു് നിശ്ചയംതന്നെ. ഇതിന്റെ യഥാൎത്ഥമായ താല്പൎയ്യം വിദ്യാഭ്യാസത്തിനു വിലയില്ലെന്നല്ല, തൽഫലമായി നാണയരൂപത്തിൽ ലഭിച്ചുവന്നിരുന്ന ആദായം ഇല്ലാതായിരിക്കുന്നു എന്നാണു്. ഇതു് വാസ്തവമെന്നു സമ്മതിക്കാതെ തരമില്ല. കുറച്ചുകാലം മുമ്പുവരെ ഒരു സൎവ്വകലാശാലാ ബിരുദധാരിക്കു് നല്ല ശമ്പളമുള്ള ഒരു നല്ല ഉദ്യോഗം ലഭിക്കുമെന്നു ന്യായമായി ആശിക്കാമായിരുന്നു. ഇപ്പോൾ ചെറിയ ശമ്പളമുള്ള ചെറിയ ജോലിപോലും കിട്ടുകയില്ലെന്നു് അയാൾക്കു് പൂൎണ്ണമായി വിശ്വസിക്കാവുന്നതാണു്. അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയേപ്പോലെ ഗൌരവതരവും വിഷമതമവും ആയ ഒരു വിഷയം ഇപ്പോൾ ഇൻഡ്യയിൽ ഇല്ലെന്നുതന്നെ പറയാം.

ഇപ്പോഴത്തെ തൊഴിലില്ലായ്മ തല്ക്കാലികമായ ഒന്നാണെന്നും ലോകത്തെ ഒട്ടാകെ ബാധിച്ചിട്ടുള്ള വിഷമതകൾ അവസാനിച്ചാൽ നല്ല

കാലം ഇവിടെയും സംജാതമാകുമെന്നും വിചാരിക്കുന്ന ചില ആളുകളുണ്ട്. ഇൻഡ്യയിലെ ഇന്നത്തെ സാമ്പത്തികാധഃപതനത്തിനു ലോകമൊട്ടുക്കുള്ള സാമ്പത്തികാധഃപതനത്തെ അടിസ്ഥാനമാക്കി തൃപ്തികരമായ സമാധാനം നൽകാമെന്നാണ് അവർ വിശ്വസിക്കുന്നത്. എന്നാൽ ഈ അഭിപ്രായം ശരിയാണെന്നു തോന്നുന്നില്ല. ഇവിടത്തെ തൊഴിലില്ലായ്മ സാമ്പത്തികവിഷമതയേക്കാൾ പഴക്കവും പ്രാധാന്യവുമുള്ള ഒരു വിഷയമാണ്. അതു് സാമ്പത്തികകാരണങ്ങൾകൊണ്ടുതന്നെ ഉണ്ടായിട്ടുള്ളതാണെന്നു പറഞ്ഞുകൂടാ. അതിൽ ഇവിടത്തെ വിദ്യാഭ്യാസത്തിന് ഒരു വലിയ സ്ഥാനമുണ്ട്. ഇത്രവളരെ തൊഴിലില്ലായ്മയെ സൃഷ്ടിച്ച വിദ്യാഭ്യാസപദ്ധതിയെ ചില ഭയങ്കരങ്ങളായ ന്യൂനതകൾ ഗ്രസിച്ചിരിക്കുന്നു എന്നു സമ്മതിക്കാതെ തരമില്ല. എന്നാൽ ലോകത്തിലെ ഏററവും വലിയ സാമ്രാജ്യശക്തിയല്ലേ നമ്മെ ഭരിക്കുന്നതു്? അവർ നമുക്കുവേണ്ടി സൃഷ്ടിച്ചിട്ടുള്ള വിദ്യാഭ്യാസപദ്ധതി ദോഷഹേതുകമായിത്തീരുമോ? സർവ്വരാലും പൂജിക്കപ്പെട്ടുവരുന്ന ലോകമഹാഭാഷയായ ആംഗലഭാഷയിൽകൂടിയല്ലേ നമ്മുടെ അഭ്യസനം നിർവ്വഹിക്കുന്നതു്? കലാശാലകളും പള്ളിക്കൂടങ്ങളും നാട്ടിൽ സുലഭമായിത്തീർന്നാൽ അതുകൊണ്ടു ദോഷങ്ങളാണോ ഉണ്ടാകുന്നതു്? വിജ്ഞാനഭാസ്കരൻെറ കിരണകന്ദളങ്ങളേററു നമ്മുടെ നാടു ശോഭിക്കുന്നില്ലേ? എന്നിങ്ങനെ ധാരാളം സംശയങ്ങളുള്ളവരുണ്ടെന്നുള്ള സംഗതിയും പരിത്യജിക്കത്തക്കതല്ല.

ഇൻഡ്യയിലെ വിദ്യാഭ്യാസപ്രവർത്തനത്തിൽ ചില അബദ്ധങ്ങൾ കടന്നുകൂടിയിട്ടുണ്ട്. ഒരു ദേശത്തിൻെറ ആവശ്യങ്ങൾ സാധിക്കുന്നതും ജനതയുടെ സാമുദായികവും സാമ്പത്തികവുമായ ജീവിതത്തെ സാരമായി സ്പർശിക്കുന്നതുമാണ് ആദർശപരമായ വിദ്യാഭ്യാസപദ്ധതി. എന്നാൽ നിർഭാഗ്യവശാൽ ഇൻഡ്യയിൽ വിദ്യാഭ്യാസത്തെ ജീവിതത്തിൽ നിന്നും ബഹിഷ്കരിച്ചിരിക്കുന്നു. വിദ്യാഭ്യാസവും ജീവിതവും തമ്മിൽ പൊരുത്തമില്ലെന്നു ഭരണാധികാരികൾ ഈയിടെ ധരിച്ചിട്ടുള്ളതുപോലെ തോന്നുന്നു. ജീവിതവും വിദ്യാഭ്യാസവും സംയോജിക്കാതെ രണ്ടു വിഭിന്നപഥങ്ങളെയാണു മാർഗ്ഗണം ചെയ്യുന്നതു്. ജ്ഞാനം സ്വഭാവത്തെ സ്പർശിക്കുന്നില്ല. സാമ്പത്തികരംഗത്തിൽ ഭാരതീയവിദ്യാഭ്യാസത്തിന് ഒരു സ്വാധീനശക്തിയുമില്ല. കലാശാലകളിലും പാഠശാലകളിലും പോകുന്നവർ അധികവും രാജ്യത്തിലെ വ്യവസായവും വാണിജ്യവും നടത്തുന്ന വർഗ്ഗങ്ങളിൽ പെട്ടവരല്ല. ഈ വർഗ്ഗക്കാർ ആധുനികവിജ്ഞാനത്തെ സാധാരണ ഉപയോഗിക്കാറില്ല. അവർ സ്വബുദ്ധിയേയും പഴയ രീതികളേയുമാണ് ആശ്രയിക്കുന്നതു്. വിദ്യാഭ്യാസം ചെയ്തിട്ടുള്ളവർ സമുദായത്തിൻെറ സാമ്പത്തികജീവിതത്തിൽ പങ്കുകൊള്ളുന്നതിനു പ്രാപ്തരല്ല. ഗവമ്മെൻറിൻെറ കീഴിൽ ഒ

രു ഗുമസ്ഥൻേറയോ മറെറാ സ്ഥാനമാണ് അവർ ലാക്കാക്കിയിരുന്നതു്. അഭ്യസ്തവിദ്യരായ സകല പേരും, പ്രത്യേകതൊഴിലുകളിൽ യോഗ്യതയുള്ളവർ കൂടി, ഗവമ്മെൻറുജോലിയാണു കൂടുതൽ ഇഷ്ടപ്പെട്ടിരുന്നതു്. തന്നിമിത്തം ഗവമ്മെൻറുസേവനം രാജ്യത്തിലെ ഒരു വലിയ വ്യവസായമായിത്തീൎന്നു. ഇതരതൊഴിലുകളേക്കാൾ അതിൽനിന്നാണ് അധികം ആദായവും ലഭിച്ചിരുന്നതു്. ഗവമ്മെൻറുസേവനത്തിനുള്ള പ്രവേശം വിദ്യാഭ്യാസയോഗ്യതകളെ ആശ്രയിച്ചിരുന്നതുകൊണ്ടു സൎവ്വകലാശാലാബിരുദകൾക്ക് ആവശ്യവും വിലയും വൎദ്ധിച്ചു. ഈ ആവശ്യത്തെ സാധിക്കുന്നതിനു വേണ്ടി സൎവ്വകലാശാലകൾ വൎദ്ധിപ്പിച്ചു. ബിരുദധാരികളുടെ സംഖ്യ ക്രമാതീതമായിത്തീൎന്നു. എന്നാൽ എല്ലാവൎക്കും ജോലി കൊടുക്കുവാൻ ഗവമ്മെൻറിനു സാദ്ധ്യമല്ലാതിരുന്നതുകൊണ്ട് ഈ അനുഗ്രഹം ശാശ്വതമായി നിലനിന്നില്ല. സൎവ്വകലാശാലാബിരുദകൾക്കു വിലയില്ലാത്ത കാലം ആസന്നമാകാതെ തരമില്ലെന്നായി. ഒരു സാധനത്തിൻെറ വില അതിൻെറ ദൗർല്ലഭ്യത്തേയും ഉപയോഗത്തേയും ആശ്രയിച്ചാണിരിക്കുന്നതെന്നു ധനതത്വശാസ്ത്രജ്ഞന്മാർ പറയാറുണ്ടു്. ബിരുദകൾ ദുർല്ലഭമോ ഉപയോഗകരമോ അല്ലാതെ വന്നപ്പോൾ അവയുടെ വിലയ്ക്കു് ഇടിവുതട്ടുക സ്വാഭാവികമാണല്ലൊ. പ്രായോഗികജീവിതത്തിൽ നിന്നും നിരാകൃതമായ ഒരു വിദ്യാഭ്യാസപദ്ധതിയുടെ ഫലം ഈവിധമായിത്തീൎന്നതിൽ അത്ഭുതപ്പെടാനില്ലല്ലൊ.

ഇവിടത്തെ വിദ്യാഭ്യാസസമ്പ്രദായം അധികവും സാഹിത്യപരമെന്ന് എല്ലാവരും സമ്മതിക്കുന്നുണ്ട്. ഇൻഡ്യയിലെപ്പോലെ ദരിദ്രയും, ഭൂരിപക്ഷം ജനങ്ങളും വിദ്യാഭ്യാസത്തെ ഉപജീവനമാർഗ്ഗമായി കരുതുന്നതും ആയ ഒരു രാജ്യത്തിലെ വിദ്യാഭ്യാസം പ്രായോഗികരീതിയിലുള്ളതായിരിക്കണമെന്നു പ്രത്യേകമായി പറയേണ്ട ആവശ്യമില്ലല്ലൊ. ഇവിടത്തെ വിദ്യാഭ്യാസം പ്രയോജനത്തെ ആസ്പദമാക്കി നടത്തണമെന്നു മിക്കവൎക്കും തോന്നിത്തുടങ്ങിയിട്ടുണ്ട്. ഇങ്ങിനെ സംസ്കാരത്തേയും പ്രയോജനത്തേയും ആദർശങ്ങളായി വിചാരിക്കുന്ന രണ്ടു പക്ഷക്കാരുണ്ട്. പ്രയോജനാദർശത്തെ മുറുകിപ്പിടിക്കുന്നവർ സംസ്കാരാദർശം പ്രയോജനരഹിതമായ ഒരു തരം അറിവിനെ ലക്ഷ്യമാക്കുന്നതുകൊണ്ട് ആധുനികകാലത്തിനു യോജിച്ചതല്ലെന്നു വാദിക്കുന്നു. സംസ്കാരപ്രിയർ വിദ്യാഭ്യാസത്തെപ്പോലെ അത്യുൽകൃഷ്ടമായ ഒരു വസ്തുവിൻെറ ആദൎശം ഭക്ഷണസമ്പാദനമാക്കിയിരിക്കുന്നതു ഗർഹണീയമാണെന്നാണ് ഉൽഘോഷിക്കുന്നതു്. ഈ രണ്ടു പക്ഷത്തിനുമുള്ള ഗുണദോഷങ്ങൾ എന്തായിരുന്നാലും അവർ സങ്കല്പിക്കുന്നപോലെ പരസ്പരവിരുദ്ധങ്ങളല്ല. എത്രയും സാങ്കേതികമായ വിഷയങ്ങൾപോ

ല്പം മനസ്സിനേയും വീക്ഷണഗതിയേയും വിശാലമാക്കത്തക്കവിധത്തിൽ പഠിപ്പിക്കാമെന്ന് ആധുനികവിദ്യാഭ്യാസവിദഗ്ദ്ധന്മാർ തെളിയിക്കുന്നുണ്ട്. അഭ്യസനംകൊണ്ടു സിദ്ധിക്കുന്ന വിജ്ഞാനം ഉടനടി ജീവിതത്തിൽ ഉപയോഗകരമാകുന്നതുകൊണ്ട് ആ വിദ്യാഭ്യാസം സങ്കുചിതമായ ഒന്നാണെന്നു വിചാരിച്ചുകൂട.

ഇൻഡ്യയിലെ സർവ്വകലാശാലകൾ അവിടെനിന്നും നൽകുന്ന വിജ്ഞാനം ജീവിതത്തിൻ പ്രയോജനകരമൊ പ്രയോജനശൂന്യമൊ എന്നു ചിന്തിക്കുന്നില്ല. ജ്ഞാനദീപകമന്ത്രക മാത്രമാണ് അവയുടെ ചുമതല എന്നു ധരിക്കുന്നു. എന്നാൽ ഈ മനോഭാവത്തെ മുറുകിപ്പിടിച്ചുകൊണ്ടിരിക്കുവാൻ ഇനി സാധിക്കുമെന്നു തോന്നുന്നില്ല. നിർഭാഗ്യവശാൽ ഇൻഡ്യ ഇംഗ്ലണ്ടിലെ സർവ്വകലാശാലാദർശങ്ങളെ അത്യധികം അനുകരിച്ചുപോയി. അവിടത്തെ പഴയ സർവ്വകലാശാലകൾ സാമാന്യജനങ്ങളുടെ ജീവിതത്തിൻ നിന്നും ആവശ്യങ്ങളിൽ നിന്നും ശ്രദ്ധാപൂർവ്വം ഒഴിഞ്ഞാണു നിന്നിരുന്നത്. അതു് ഇവിടത്തെ സർവ്വകലാശാലകളും പകർത്തി. സമുദായസേവനമെന്ന അമേരിക്കൻ ആദർശം ഇതിൽനിന്നും അത്യന്തവൈപരീത്യമുള്ള ഒന്നാകുന്നു. അമേരിക്കയിലെ സർവ്വകലാശാലകളുടെ ആദായത്തിൻ ഒരു വലിയ ഭാഗം തൊഴിൽക്കാരുടെ സംഭാവനകളിൽ നിന്നാണു ലഭിക്കുന്നതു്. സാമുദായികമായി പ്രയോജനകരമായ വിജ്ഞാനം നൽകിയില്ലെങ്കിൽ ഈ സഹായം പിൻവലിക്കപ്പെടുവാനെളുപ്പമുണ്ട്. അതുകൊണ്ട് അമേരിക്കൻ സർവ്വകലാശാലകൾ പ്രയോജനത്തെ മാത്രം ലക്ഷ്യമാക്കി നടത്തപ്പെടുന്നവയാണെന്നല്ല താല്പര്യം. അത്യധികം സാംസ്കാരികമാകാതിരിക്കുവാൻ ശ്രമിക്കുന്നുണ്ടെന്നാണു നാം മനസ്സിലാക്കേണ്ടതു്.

ഇൻഡ്യക്ക് ആവശ്യമായിട്ടുള്ളതു വിദ്യാഭ്യാസസമ്പ്രദായത്തിൽ പ്രയോജനപരമായ ഒരു മാററം മാത്രമല്ല, പാഠപദ്ധതിയിൽ സാങ്കേതികവും വ്യാവസായികവുമായ വിഷയങ്ങൾക്കു കൂടുതൽ സ്ഥാനം നൽകിയാലും വിജയമായില്ല. വിദ്യാഭ്യാസത്തെ സംബന്ധിച്ചുള്ള മനോവീക്ഷണത്തിൽ പ്രധാനങ്ങളായ ചില മാററങ്ങളാണു വരുത്തേണ്ടതു്. അതായതു വളരെക്കാലമായി നിലവിലിരിക്കുന്ന വിദ്യാഭ്യാസത്തെ ഒന്നു് ഉടച്ചു വാർക്കേണ്ടിയിരിക്കുന്നു. ഈ വിദ്യാഭ്യാസം ഇൻഡ്യയിൽ ഏർപ്പെടുത്തിയിട്ട് ഒരു നൂററാണ്ടു കഴിഞ്ഞിരിക്കുന്നു. ഈ നൂറു കൊല്ലത്തിനിടയിൽ അതിൻെറ പ്രധാനഭാഗങ്ങൾക്കു യാതൊരു ചലനവും കൂടാതെയാണു നിലകൊള്ളുന്നതു്. ജനങ്ങളുടെ ആവശ്യങ്ങളും ആശകളും മാറിക്കൊണ്ടിരിക്കുന്നു. അതനുസരിച്ചു മാററം സംഭവിക്കാത്ത ഏതു വിദ്യാഭ്യാസപദ്ധതിയും നിർജ്ജീവവും ഉപയോഗശൂന്യവുമായിരിക്കയേ ഉള്ളൂ. ഈ ദോഷം തന്നെയാണ്

ഭാരതീയവിദ്യാഭ്യാസത്തിനും സംഭവിച്ചിട്ടുള്ളതു്. അതിനുള്ള കാരണം നാട്ടുകാൎക്ക് അതില് സ്വാതന്ത്ര്യമില്ലാത്തതുകൊണ്ടാണ്. വിദ്യാഭ്യാസം ജീവിതമാണ്, വളൎച്ചയാണ്, അനുഭവങ്ങളുടെ തുടൎച്ചയായ പുനസ്സംഘടനയാണ് എന്ന അഭിപ്രായം ലോകരെല്ലാവരും സ്വീകരിച്ചു കഴിഞ്ഞിരിക്കുന്നു. ഈ അഭിപ്രായമനുസരിച്ച് വിദ്യാഭ്യാസം മൗനരീതിയിലുള്ള ജ്ഞാനസ്വീകരണമല്ല. ചിന്തിക്കുന്നതിനും പുതിയ സ്ഥിതിഗതികളിൽ ജ്ഞാനത്തെ ഒരു ആയുധമായി സ്വീകരിക്കുന്നതിനും ഒരുവനെ ഉൽബുദ്ധചേതസ്വിയാക്കുന്ന ഒരു ഉജ്ജ്വലശക്തിയാകുന്നു യഥാൎത്ഥവിദ്യാഭ്യാസം. വെറും അറിവ് വിദ്യാഭ്യാസത്തിന്റെ അസംസ്കൃതവസ്തു മാത്രമാണ്. പാഠശാലകൾ വാണിജ്യകേന്ദ്രങ്ങളോ അദ്ധ്യാപകന്മാർ വണിക്കുകളോ അല്ല. എന്നാൽ ഇൻഡ്യയിലെ പാഠശാലകൾ വെറും കച്ചവടസ്ഥലങ്ങളും അദ്ധ്യാപകന്മാർ കച്ചവടക്കാരുമാണ്. ഈ രാജ്യത്തെ സംബന്ധിച്ചിടത്തോളം വിദ്യാഭ്യാസമെന്നു പറയുന്നതു വേറൊരാൾ പറഞ്ഞിട്ടുള്ള ചില സംഗതികൾ ആവശ്യപ്പെടുമ്പോൾ ഓൎമ്മിച്ചു പറയുക എന്നുള്ളതു മാത്രമാണ്.

ഭാരതീയവിദ്യാഭ്യാസം ഒരുവനെ ചിന്തിക്കുവാൻ പ്രോത്സാഹിപ്പിക്കുന്നില്ല. വിദ്യാഭ്യാസം കഴിഞ്ഞിട്ടുള്ളവർ മിക്കവരും ചിന്തിക്കുവാൻ അശക്തരായിട്ടാണു കാണുന്നതു്. ഈ ശക്തി അവരിൽ കാണുന്നതുകൊണ്ടു പരീക്ഷകൾ ജയിച്ച് ബിരുദകൾ നേടിയവരെങ്കിലും യഥാൎത്ഥത്തിൽ വിദ്യാഭ്യാസം കഴിഞ്ഞവരെന്നു പറഞ്ഞുകൂട. അവരുടെ അപ്രാപ്തിയെ നാം എന്തിനു കുററപ്പെടുത്തുന്നു. എല്ലാ ജനങ്ങളും ചിന്തിക്കുന്നില്ലേ? ചിന്ത കൂടാതെ ആൎക്കെങ്കിലും വല്ലതും പ്രവൎത്തിക്കുവാൻ കഴിയുമോ? എന്നാൽ ആധുനികമനശ്ശാസ്ത്രം നമുക്ക് സ്പഷ്ടമാക്കിത്തന്നിട്ടുള്ള ഒരു കാൎയ്യം സ്വതന്ത്രമായ ചിന്തയോടുകൂടിയ ഒരു പ്രധാനകാൎയ്യമെങ്കിലും നിൎവ്വഹിക്കാതെ അധികമാളുകളും ജീവിതം കഴിച്ചുകൂട്ടുന്നു എന്നുള്ളതാണ്. യഥാൎത്ഥത്തിൽ പരിസരത്തിൽനിന്നും ചില അഭിപ്രായങ്ങൾ സ്വീകരിച്ച് അവ സ്വചിന്തയുടെ ഫലങ്ങളാണെന്നു വിശ്വസിക്കയാണു മിക്കവരും ചെയ്യുന്നതു്. പരിശുദ്ധചിന്ത വളരെ അപൂൎവ്വമെന്നേ പറയേണ്ടു. വിദ്യാഭ്യാസപദ്ധതി പ്രോത്സാഹിപ്പിക്കാതെ പരിശുദ്ധചിന്ത ഒരു രാജ്യത്തിലും കാണുന്നതല്ല. അതുകൊണ്ടു ആ രാജ്യത്തിലെ ജനങ്ങൾ ചിന്തിക്കുന്നതിന് അശക്തരാണെന്നൎത്ഥമില്ല. ആ ശക്തിയെ ഉപയോഗിക്കാറില്ലെന്നേയുള്ളു. നമ്മുടെ നാട്ടുകാർ ഇന്ന് ചിന്താശക്തിയെ ഉപയോഗിക്കാറില്ല എന്നുള്ളതു് ഒരു വലിയ ന്യൂനത തന്നെയാണ്. വിദേശഭാഷ മൂലമുള്ള അഭ്യസനമാണു നമ്മുടെ ചിന്താശീലത്തെ നശിപ്പിച്ചു കളഞ്ഞതു്. നമ്മുടെ ദേശീയസാഹിത്യങ്ങൾ അഭിവൃദ്ധിപ്പെടാതിരിക്കുന്നതിനുള്ള പ്രധാ

നകാരണം വിദേശഭാഷയിൽക്കൂടിയുള്ള അഭ്യസനമാകുന്നു. ഇംഗ്ലണ്ടിലെ വിദ്യാഭ്യാസം ജർമ്മൻഭാഷയിലൊ, ഫ്രഞ്ചുഭാഷയിലൊ, മലയാളഭാഷയിലൊ ആണ് ഒന്നുരണ്ടു നൂററാണ്ടുകളായി നടത്തിവന്നിരുന്നതെങ്കിൽ ഇംഗ്ലീഷു സാഹിത്യത്തിൻെറ ഇന്നത്തെ നില ശോചനീയമായിരുന്നേനെ. ചിന്തകന്മാരുടെ സംഖ്യയും വളരെ കുറഞ്ഞിരുന്നേനെ.

"വിദേശഭാഷ മുഖേനയുള്ള അഭ്യസനം നമ്മുടെ കുട്ടികളുടെ തലച്ചോറിനെ മന്ദീഭവിപ്പിച്ചിരിക്കുന്നു. അവരുടെ ഞരമ്പുകളെ മരവിപ്പിച്ചിരിക്കുന്നു. തന്നിമിത്തം കുട്ടികൾ കാണാപ്പാഠം പഠിക്കുന്ന ഒരുതരം യന്ത്രങ്ങളായിത്തീർന്നിട്ടുണ്ട്. അനുകരണം സ്വതന്ത്രചിന്തക്കും സ്വതന്ത്രവൃത്തിക്കും അവരെ അയോഗ്യരാക്കി. അവക്കു ലഭിക്കുന്ന അറിവിനെ വീട്ടുകാക്കോ നാട്ടുകാക്കോ നൾകുന്നതിന് അപ്രാപ്തരാക്കി. വിദേശഭാഷാഭ്യസനം നമ്മുടെ കുട്ടികളെ നമ്മുടെ സ്വന്തം നാട്ടിൽ വിദേശികളാക്കിയിട്ടുണ്ട്. അതാണ് ഇപ്പോഴത്തെ വിദ്യാഭ്യാസപദ്ധതിയുടെ ദുരന്തഫലം. അതു് നമ്മുടെ ദേശഭാഷകളുടെ വളർച്ചയെ തടഞ്ഞിരിക്കുന്നു." എന്നാണ് മഹാത്മാഗാന്ധിയുടെ അഭിപ്രായം.

പണ്ഡിതമാളവ്യജി പറയുന്നതു നോക്കുക:-

"എനിക്ക് ഏഴു വയസ്സു പ്രായമായപ്പോഴാണു ഞാൻ ഇംഗ്ലീഷുഭാഷ പഠിക്കുവാനാരംഭിച്ചതു്. 61 കൊല്ലമായിട്ടു ഞാൻ അതു പഠിക്കയും പ്രയോഗിക്കയും ചെയ്തുവരികയാണ്. ആ ഭാഷ ഞാൻ വളരെ ഉപയോഗിച്ചിട്ടുണ്ട്. എന്നാൽ എൻെറ മാതൃഭാഷ ഉപയോഗിക്കുന്നതിൽ പകുതി വിശ്വാസത്തോടുകൂടി അതു് ഉപയോഗിക്കുവാൻ പ്രാപ്തനല്ലെന്നു ഞാൻ പരസ്യമായി സമ്മതിക്കുന്നു. കഴിഞ്ഞ നൂററാണ്ടിലെ മിക്കു ഭാരതീയപണ്ഡിതന്മാരും പൊതുപ്രവർത്തകന്മാരുമായി പരിചയമാകുന്നതിന് എനിക്കു സാധിച്ചിട്ടുണ്ട്. ഇംഗ്ലീഷുകാരെപ്പോലെതന്നെ ആംഗലഭാഷ സംസാരിക്കുന്നതിനും എഴുതുന്നതിനും പ്രാപ്തരായ അവർ വളരെ ഇംഗ്ലീഷുകാരുടെ അഭിനന്ദനത്തിനു പാത്രമായിത്തീർന്നിട്ടുണ്ട്. എന്നാൽ വിദ്യാഭ്യാസം സിദ്ധിച്ച ഒരു സാധാരണ ഇംഗ്ലീഷുകാരൻ അയാളുടെ മാതൃഭാഷ ഉപയോഗിക്കുന്നതുപോലെ ശരിയായും എളുപ്പമായും അവരിൽ അധികംപേക്കും ഉപയോഗിക്കുവാൻ സാധിച്ചിരുന്നില്ലെന്നു പറയുമ്പോൾ അവരോട് എനിക്കു ബഹുമാനമില്ലെന്ന് ആരും ധരിച്ചുപോകരുതു്. എന്നാൽ പിന്നെ നമ്മുടെ വിദ്യാലയങ്ങളിലും കച്ചേരികളിലും ഇംഗ്ലീഷുഭാഷ ഇത്രവളരെ ഉപയോഗിക്കുന്നതിൻെറ അർത്ഥമെന്താണ്? അതിൻെറ അർത്ഥം നമ്മുടെ ജനങ്ങളുടെ സമയത്തേയും ജീവശ്ശക്തിയേയും ഭയങ്കരമായ വിധത്തിൽ വ്യയംചെയ്യുന്നു എന്നുള്ളതാണ്. അതു പഠിക്കുന്നതിനുള്ള

ഭീമമായ ചിലവു നോക്കിയാൽ ഒരു സാധാരണഭാരതീയയുവാവിന് ഇംഗ്ലീഷുഭാഷയിൽ സിദ്ധിക്കുന്ന അറിവു മോശവും അയാളുടെ ഉദ്ദേശ്യങ്ങൾക്ക് മതിയാകാത്തതും ആണെന്നുള്ളതാണ് ഏററവും സാഹസമായിട്ടുള്ളതു്. ആ അറിവും എത്രയും മോശമായിരിക്കുന്നതുകൊണ്ടു് ആ ഭാഷ മൂലം പഠിക്കുന്ന വിഷയങ്ങളിൽ നല്ല പാണ്ഡിത്യം സമ്പാദിക്കുന്നതിനോ, ലഭിക്കുന്ന അല്പമായ അറിവു് ആ ഭാഷയിൽ പ്രകടിപ്പിക്കുന്നതിനൊ അയാൾക്ക് പ്രതിബന്ധം നേരിടുന്നു. ഒരു വിഷയത്തെപ്പററിയുള്ള അയാളുടെ അറിവു്, മാതൃഭാഷയിൽ കൂടി വിദ്യാഭ്യാസം ചെയ്ത ഒരു ഇംഗ്ലീഷുയുവാവിന് അതേവിഷയത്തെ സംബന്ധിച്ചുള്ളിടത്തോളം ഉത്തമമായിരിക്കുവാൻ സാധിക്കയില്ല. ചിന്തയിലും സ്വയംപ്രകടനത്തിലും മററും ഭാരതീയയുവാവിനു തടസ്സം നേരിടുന്നു. അയാൾ ഒരു ദുർഘടസ്ഥിതിയിലാണു നിലകൊള്ളുന്നതു്. അതുകൊണ്ടു് മാതൃഭാഷയെ അഭ്യസനഭാഷയും, പൊതുപ്രവൎത്തനഭാഷയുമാക്കി, അതിനു നഷ്ടംവന്നിട്ടുള്ള സ്ഥാനം നൽകാതെ ദേശീയവിദ്യാഭ്യാസത്തെ ശരിയായ നിലയിലാക്കുവാൻ സാധിക്കുന്നതല്ല."

ഇങ്ങിനെ നമ്മുടെ ചിന്താശക്തിയെ ഹനിക്കുന്ന വിദ്യാഭ്യാസസമ്പ്രദായത്തെ പല യൂറോപ്യൻ പണ്ഡിതന്മാർ കൂടി ആക്ഷേപിച്ചിട്ടുണ്ടു്. ചിന്ത കൊണ്ടുണ്ടായിട്ടുള്ള സമ്പാദ്യങ്ങളിൽ ഈ രാജ്യം ഒരു രാജ്യത്തിനും താഴെയല്ലെന്നു വാദിക്കേണ്ട ആവശ്യമില്ല. നമ്മുടെ പഴയ കണക്കുശാസ്ത്രം, ജ്യോതിശ്ശാസ്ത്രം മുതലായവ അതിന് ഉത്തമോദാഹരണങ്ങളാണ്. ഇൻഡ്യയിൽ കാണാതിരിക്കുന്നതു സാമുദായികചിന്തയാണ്. സാമുദായികമായ പ്രശ്നങ്ങളുടെ തീർച്ചകൾക്കു വേണ്ടി നമ്മുടെ ചിന്തയെ നാം ധൈര്യമായി ഉപയോഗിക്കുന്നില്ല.



## പരിശീലനംസിദ്ധിച്ച അദ്ധ്യാപകൻ.

ഇൻഡ്യയിൽ ഇപ്പോൾ പതിനെട്ടോളം സൎവ്വകലാശാലകളുണ്ടു്. അവയിൽ പതിനഞ്ചെണ്ണത്തിൻെറ കീഴിൽ ട്രയിനിംഗുകാളേജുകൾ അദ്ധ്യാപകപരിശീലനം നടത്തിവരുന്നു. തൽഫലമായി അനവധി അദ്ധ്യാപകന്മാർ പരിശീലനം കഴിഞ്ഞു് അദ്ധ്യാപനവൈദഗ്ദ്ധ്യലക്ഷ്യങ്ങളായ സൎട്ടിഫിക്കററുകളോടുകൂടി പുറത്തുവന്നിട്ടുണ്ട്. പരിശീലനവിഷയത്തിൽ

കാണിക്കുന്ന ഈ ശ്രദ്ധ വിദ്യാഭ്യാസാഭിവൃദ്ധിയുടെ ലക്ഷണമായിട്ടാണ പരിഗണിച്ചുവരുന്നതു്. സെക്കണ്ടറിപാഠശാലകളെ സംബന്ധിച്ചിടത്തോളം മദിരാശിയിൽ എൺപതുശതമാനവും ഇതരപ്രവിശ്യകളിൽ അൻപതു ശതമാനവും അദ്ധ്യാപകന്മാർ പരിശീലനം സിദ്ധിച്ചിട്ടുള്ളവരാണ്. എന്നാൽ പ്രാഥമികപാഠശാലകളിൽ ഇൻഡ്യയെ ഒട്ടാകെ നോക്കുമ്പോൾ നാല്പത്തിനാലുശതമാനം അദ്ധ്യാപകന്മാക്കേ പരിശീലനം സിദ്ധിച്ചിട്ടുള്ളു. ഈ നില ആശാസ്യമല്ലെന്നാണ വിദഗ്ദ്ധാഭിപ്രായം. പക്ഷെ നാം സംഖ്യക്കല്ല പ്രാധാന്യം നൾകേണ്ടതു്. ചിലസ്ഥലത്തു വേണ്ടതിലധികം അദ്ധ്യാപകന്മാർ പരിശീലനം സിദ്ധിച്ചവരായി കാണപ്പെടുന്നുണ്ടു്. നമുക്കിപ്പോൾ ആവശ്യമായിട്ടുള്ളതു പരിശീലനകലാശാലകളിൽനിന്നും പുറത്തുവരുന്നവരുടെ ഗുണത്തെ വദ്ധിപ്പിക്കുകയാകുന്നു. അവിടത്തെ സജീവമല്ലാത്ത പരിശീലനസമ്പ്രദായത്തോടും മാമൂലുകളോടും കാലപരിമിതിയോടും വിദ്യാഭ്യാസപ്രവത്തകന്മാർ അതൃപ്തി പ്രദശിപ്പിച്ചുതുടങ്ങിയിട്ടുണ്ടു്. അദ്ധ്യാപകപരിശീലനമെന്നുപറയുന്നതു് വിദ്യാഭ്യാസപരമായ ചില ചിന്തകളും അഭിപ്രായങ്ങളും രീതികളും സംബ്ബന്ധിച്ചു് കുറെ അറിവു സമ്പാദിക്കുകയല്ല. ആ സ്ഥാപനങ്ങളിൽനിന്നും വിലയേറിയ ഒരു അനുഭവം നേടുകയാണ പ്രധാനമായിട്ടുള്ളതു്. അവസാനമുഹൂത്തത്തിൽ അതിക്ലേശം ചെയ്തു പരീക്ഷ ജയിക്കുകയല്ല, അദ്ധ്യാപകപരിശീലനത്തിൻെറ പ്രധാന ഉദ്ദേശ്യമായിരിക്കേണ്ടതു്. നാം ക്കനാം നല്ലരീതിയിലുള്ള അദ്ധ്യാപനത്തെ വളത്തി വിജയികളായ അദ്ധ്യാപകന്മാരെ പുറത്തുവിടുകയാണ് വേണ്ടതു്. വിജയിയായ അദ്ധ്യാപകൻ എന്നു പറയുന്നതു പരീക്ഷയിൽ അധികം മാക്കു വാങ്ങിയിട്ടുള്ള ആളല്ല. കലാശാലയിൽനിന്നും ലഭിച്ചിട്ടുള്ള അറിവോടുകൂടിത്തന്നെ അവിടത്തെ ചൈതന്യവും ചൊടിയും പൂണ്ണമായി തന്നിൽ സംക്രമിപ്പിച്ചിട്ടുള്ളവനാണ് യഥാത്ഥവിജയി. അവിടെ നിന്നും നൾകുന്ന അനുഭവം യുവാവായ അദ്ധ്യാപകൻെറ ജീവിതത്തിൽ കഴിവുള്ളിടത്തോളം ഗുരുതരമാകത്തക്കവണ്ണമുള്ളതായിരിക്കണം. എന്നാൽ നിർഭാഗ്യവശാൽ പരിശീലനത്തിനായി നിശ്ചയിച്ചിട്ടുള്ള സമയം എട്ടൊ ഒൻപതൊ മാസമാണ്. മുൻവിവരിച്ച ആദശസാദ്ധ്യത്തിന് ഈ സമയം ഒട്ടും മതിയാകുന്നതല്ല. അതുകൊണ്ടു് അദ്ധ്യാപകപരിശീലനത്തിൽ ഒരു സമൂലപരിവത്തനമുണ്ടാകേണ്ടിയിരിക്കുന്നു.

എട്ടൊ ഒൻപതൊ മാസത്തിനിടയിൽ പരിശീലനകലാശാലകൾ എന്തുപ്രവത്തിക്കുന്നു? അദ്ധ്യാപകന് എന്തു അഭിവൃദ്ധിയുണ്ടാകുന്നു? വിദ്യാഭ്യാസതത്വങ്ങളെപ്പററി നൂറൊ ഇരുനൂറൊ പുസ്തകങ്ങൾ വായിക്കുകയും പ്രായോഗികമായി രണ്ടുപാഠങ്ങൾ നടത്തുകയുമല്ലെ അവിടെ ചെയ്യുന്നതു്? തത്വത്തെ ഹസ്തത്തിൽ വഹിച്ചുകൊണ്ടും പ്രയോഗത്തെ കീശ

യിൽ സൂക്ഷിച്ചുകൊണ്ടും അദ്ധ്യാപകൻ പത്താംമാസത്തോടുകൂടി പരീക്ഷക്കു ഹാജരായി, എങ്ങിനെയെങ്കിലും അതിൽ വിജയം നേടി, പരിപൂർണ്ണയോഗ്യതയുള്ളവനായിത്തീരുന്നു. ഒരുപക്ഷെ ആ പരിപൂർണ്ണയോഗ്യത ക്ലാസ്സുമുറിയിൽ ആദ്ധ്യാപനപരാജയത്തിന്റെ പ്രതിമയായി നിലകൊള്ളുവാനായിരിക്കാം. എന്നാൽ ഇതെല്ലാം ആരറിയുന്നു. വിദ്യാഭ്യാസകാര്യത്തെപ്പററി നാട്ടുകാർ ചിന്തിക്കുന്നുണ്ടോ? കുട്ടികളെ പള്ളിക്കൂടങ്ങളിലയക്കേണ്ട ഒരു ചുമതലയെ അവർക്കുള്ളു എന്നാണല്ലൊ അവരുടെ ധാരണ. പള്ളിക്കൂടങ്ങൾക്കകത്തു നടക്കുന്ന നാടകമെന്തെന്ന് അവർ അറിയുന്നുണ്ടോ?

സമർത്ഥന്മാരായ അദ്ധ്യാപകന്മാരെ സമ്പാദിക്കുന്നതുപോലെതന്നെ പ്രാധാന്യമർഹിക്കുന്നതാണ് അവരിലുള്ള കാര്യക്ഷമതയെ പരിരക്ഷിച്ചുകൊണ്ടുപോകേണ്ട വിഷയവും. ഒരു അഭിഭാഷകനൊ, ഭിഷഗ്വരനൊ അവരുടെ തൊഴിൽ സംബന്ധമായ പുതിയ അറിവ് എന്തെന്ന് മനസ്സിലാക്കിക്കൊണ്ടിരുന്നില്ലെങ്കിൽ അഭിവൃദ്ധിയുണ്ടാകുന്നതല്ല. അദ്ധ്യാപകന്മാരെ സംബന്ധിച്ചിടത്തോളം ഈ ആവശ്യം വേണ്ടപോലെ മനസ്സിലാക്കിയിട്ടില്ല. ഒരിക്കൽ പരിശീലനം ലഭിച്ചുകഴിഞ്ഞാൽ എല്ലായ്പ്പോഴും പരിശീലനമുള്ളവരെന്നാണ് അവരുടെ വിശ്വാസവും നടപ്പും. പരിശീലനകലാശാലകളിൽനിന്നും പുറത്തുപോയാൽ അവിടെനിന്നും ഗ്രഹിച്ചതെല്ലാം വിസ്മരിച്ച് പഴയ മാമൂലുകളെത്തന്നെ അവലംബിക്കുകയാണ് സാധാരണ ചെയ്യുന്നത്. പുതിയ അദ്ധ്യാപനരീതികളെ പ്രയോഗിച്ചു നോക്കണമെന്ന് ആശയുള്ളവർതന്നെ കാലവിളംബമെന്യെ ഒരുതരം മന്ദതയ്ക്കും അലസതയ്ക്കും അടിമപ്പെട്ടുന്നതായിട്ടാണു കാണുന്നത്. ഈ ദോഷം ഇൻഡ്യയെ മാത്രം സംബന്ധിക്കുന്ന ഒന്നല്ല. മററുരാജ്യങ്ങളിലുമുണ്ട്. അതിനു പല കാരണങ്ങളുണ്ട്. ഒന്നാമതായി പ്രയോഗിച്ചു പഠിച്ചിട്ടില്ല. രണ്ടാമതായി സമയമില്ല. മൂന്നാമതായി മേലധികാരികൾ പ്രോത്സാഹിപ്പിക്കുന്നില്ല. ഡാൾട്ടൻ, മോണ്ടിസ്സോറി, പ്രോജക്ട് മുതലായ അനവധി സമ്പ്രദായങ്ങളെപ്പററി അദ്ധ്യാപകന്മാർ പരിശീലനകാലത്തു പഠിക്കുന്നുണ്ട്. അതു ആരെങ്കിലും പാഠശാലകളിൽ തിരിച്ചുവന്നാൽ പ്രയോഗിച്ചു നോക്കണമെന്നു വിചാരിക്കാറുണ്ടോ? ഇല്ലെന്നുതന്നെ പറയാം. ഇതിന് ഒരു പ്രതിവിധിയെ ഉള്ളു. അതു പ്രയോഗത്തിനു തത്വത്തേക്കാൾ പ്രാധാന്യം നൾകുകയാകുന്നു. പ്രയോഗം തത്വത്തെ പുഷ്ടിയാക്കണം. പ്രയോഗത്തിൽനിന്നും തത്വമുണ്ടാക്കണം. അതിനാണു രണ്ടുകൊല്ലത്തെ പരിശീലനം വേണമെന്നു പറയുന്നത്. യൂറോപ്പ്യൻരാജ്യങ്ങളിൽ അങ്ങിനെ ചെയ്യുവരുന്നുണ്ട്. അതു ഇൻഡ്യയിലും അനുകരിക്കുന്നതു നല്ലതുതന

ന്നു. സമൎത്ഥന്മാരായ ഹെഡ്മാസ്റ്റർമാരുടെ കീഴിലാക്കുന്നു. അവർ ക്ലാസ്സുകളിൽ പോയി പ്രായോഗികമനശ്ശാസ്ത്രം പഠിക്കട്ടെ. തത്വം ഇല്ല പഠിക്കേണ്ടതു്. പാഠപുസ്തകങ്ങൾ പഠിക്കേണ്ട എന്നല്ല അതിന്റെ അൎത്ഥം. പ്രയോഗം കൂടാതെ തത്വം മാത്രം പഠിച്ചാൽ ശ്രമം ഫലശൂന്യമായിത്തീരുകയെ ഉള്ളൂ. ട്രയിനിംഗുകാളേജുകളിൽനിന്നും പഠിക്കുന്ന തത്വങ്ങൾ പാഠശാലകളിൽ ചെല്ലുമ്പോൾ പ്രയോഗിക്കുവാൻ പറയണം. പരിശീലന കലാശാലകളുടെ ഉദ്ദേശ്യം അദ്ധ്യാപകന്മാരെ നയിച്ചു വിജയികളാക്കുകയാണ്. പക്ഷെ അതു് ഒരിക്കലും ചെയ്യാറില്ല. സാമൎത്ഥ്യമില്ലാത്ത അനവധിപേരെ സൃഷ്ടിച്ചു തൊഴിലില്ലായ്മ വൎദ്ധിപ്പിക്കുന്നതിൽ ഭേദം സമൎത്ഥന്മാരായ ചുരുക്കം ചിലരെ സൃഷ്ടിക്കുകയാകുന്നു. പരിശീലനം കഴിഞ്ഞുവരുന്ന അദ്ധ്യാപകന്മാൎക്കു സ്വാതന്ത്ര്യം നല്കുന്നവിഷയത്തിൽ ഭരണാധികാരികൾ വിമുഖരാണ്. അവർ യഥാസ്ഥിതികരും ഗതാനുഗതികന്യായത്തെ മുറുകിപ്പിടിക്കുന്നവരുമാണ്. വിദ്യാഭ്യാസപരിഷ്കാരങ്ങളോട് പ്രായേണ ശത്രുത്വം ഭാവിക്കുന്നവരുമാണ്.

അദ്ധ്യാപകന്മാരെ അന്ധതയിൽ നിന്നും മാമൂലുകളിൽനിന്നും മോചിപ്പിക്കുന്നതിനായി ചില സമ്പ്രദായങ്ങൾ സ്വീകരിച്ചിട്ടുണ്ട്. നമുക്കും അവ അപരിചിതങ്ങളല്ല. നാം ഉപയോഗിക്കുന്നില്ലെന്നേയുള്ളു. യൂറോപ്യൻ രാജ്യക്കാർ ഒന്നാമതായി ചെയ്യുന്നതു് അദ്ധ്യാപകന്മാരിൽ സാമുദായികതാല്പൎയ്യം ജനിപ്പിക്കുകയാകുന്നു. അദ്ധ്യാപകസമാജം, വിദ്യാഭ്യാസവാരം മുതലായവയാണ് അതിനായി സ്വീകരിച്ചിട്ടുള്ള ഉപാധികൾ. വിദ്യാഭ്യാസത്തെ സംബന്ധിച്ച പ്രബന്ധങ്ങൾ, മനശ്ശാസ്ത്രസംബന്ധമായ കണ്ടുപിടിത്തങ്ങൾ, പാഠപദ്ധതിയെപ്പററിയുള്ള വാദപ്രതിവാദങ്ങൾ, പ്രദൎശനങ്ങൾ, മുതലായവയ്ക്കു് അദ്ധ്യാപകന്മാരിലും അവിടെക്കൂടുന്ന പൊതുജനങ്ങളിലും വളരെ ഫലത്തെ ഉണ്ടാക്കുന്നുണ്ട്. പൊതുജനങ്ങളിൽ അദ്ധ്യാപകവൃന്ദത്തോട് അനുഭാവവും നന്മയും ഉണ്ടാക്കുന്നു. അതു് അവരുടെ ജോലിക്കു ഗുണകരമായിട്ടുള്ളതാണ്. അദ്ധ്യാപകപരിശീലനമെന്നു പറയുന്നതു് എന്നന്നേക്കുമായി ഒരു ക്ലിപ്തകാലപരിധിയിൽ കുറെ അറിവു സമ്പാദിക്കുകമാത്രമല്ലെങ്കിൽ-അതു് കൂടെക്കൂടെയുള്ള ഉൽബോധവും മൊടിയുടെ നവീകരണവുമാണെങ്കിൽ-മുൻപറഞ്ഞ കാരണങ്ങളുടെ വിജയം പരിശീലനത്തെ ആസ്പദമാക്കിയിരിക്കുന്നതാകുന്നു.

അദ്ധ്യാപകസമാജം ഇത്ര പ്രാധാന്യമൎഹിക്കുന്ന ഒന്നാണെങ്കിലും അതു് ഒരു പരിശീലന രീതിയാണെന്നു പറഞ്ഞുകൂടാ. അദ്ധ്യാപകന്മാരെ സദാ പരിശീലനമുള്ളവരായി വച്ചുകൊണ്ടിരിക്കണമെങ്കിൽ വേറെ ചില നിശ്ചിതമാൎഗ്ഗങ്ങളെയും സ്വീകരിക്കേണ്ടിയിരിക്കുന്നു. ഐക്യരാജ്യങ്ങളിൽ

ഓരോ സ്ഥലത്തുള്ള അദ്ധ്യാപകന്മാർ പഠനസഭകൾ രൂപവൽക്കരിച്ചിട്ടുണ്ടു്. വിദ്യാഭ്യാസസംബന്ധമായ പുസ്തകങ്ങളും ലേഖനങ്ങളും അവിടെ വച്ചു് വായിക്കുന്നു. അംഗങ്ങൾ സൌകര്യംപോലെ സമ്മേളിച്ചു വിദ്യാഭ്യാസസംബന്ധമായ വാദപ്രതിവാദങ്ങൾ നടത്തുന്നു. ഇതു് സ്വമനസ്സാലെ ചെയ്യുന്ന ഒരു പ്രവൃത്തിയാണ്. ഇനി വേറൊരുരീതി നടന്നുവരുന്നുണ്ടു്. ചില സ്ഥലങ്ങളിൽ അവിടത്തെ വിദ്യാഭ്യാസാധികൃതന്മാർ, ഓരോ കൊല്ലത്തിലും അദ്ധ്യാപകന്മാർ ചില പുസ്തകങ്ങൾ വായിക്കണമെന്നു് നിശ്ചയിക്കുന്നുണ്ടു്. അവയെപ്പറ്റിയുള്ള വിമർശനങ്ങളും അവർ സമർപ്പിച്ചുകൊള്ളണം. ഈ രീതികൾ ഇൻഡ്യയിലും സ്വീകാര്യങ്ങളാണ്. നമ്മുടെ അദ്ധ്യാപകന്മാർ പരിശീലനം കഴിഞ്ഞാൽ ഒരു പുസ്തകവും വായിക്കാറില്ല. വിദ്യാഭ്യാസം വളർന്നു കൊണ്ടിരിക്കുന്ന ഒരു ശാസ്ത്രമാണെന്നു് അവർ മനസ്സിലാക്കാറില്ല. ധാരാളം പ്രചാരമുള്ളതും ശാശ്വതങ്ങളെന്നു വിചാരിച്ചു വരുന്നതുമായ അതിന്റെ ചില തത്വങ്ങളെ ആധുനികമനശ്ശാസ്ത്രം വെല്ലുവിളിക്കുന്നു. അതുകൊണ്ടു അദ്ധ്യാപകന്മാർ പുതിയ പുതിയ കാര്യങ്ങളുമായി ഇടപെട്ടുകൊണ്ടിരിക്കണം.

യൂറോപ്പിലും അമേരിക്കയിലും ഒരു ആധുനീകരണപദ്ധതി ഏർപ്പെടുത്തിയിട്ടുണ്ടു്. വെക്കേഷൻ കാലത്തു് അവിടത്തെ കലാശാലകളോടു സംബന്ധിച്ചു് ക്ലാസ്സുകൾ നടത്തുന്നു. ഐക്യരാജ്യങ്ങളിൽ ഇതിനു സ്ഥിരപ്രതിഷ്ഠ ലഭിച്ചുകഴിഞ്ഞിരിക്കുന്നു. ഈ പരിശീലനത്തിനായി നാനാഭാഗങ്ങളിൽനിന്നും അദ്ധ്യാപകന്മാർ വന്നുചേരുന്നു. പ്രാദേശികവിദ്യാഭ്യാസാധികൃതന്മാർ അവരെ പ്രോത്സാഹിപ്പിക്കുകയും ചിലപ്പോൾ അവർക്കു ധനസഹായം നൽകുകയും ചെയ്യുന്നു. ഈ പരിശീലനംകൊണ്ടു ലഭിക്കുന്ന പ്രയോജനത്തെ മനസ്സിലാക്കീട്ടാണ് അങ്ങിനെ ചെയ്യുന്നതു്. ഇൻഡ്യയിലും ഇതു പ്രയോഗിച്ചു നോക്കേണ്ടതാണ്. ഇതു് ചിലസ്ഥലങ്ങളിൽ നടക്കുന്നുണ്ടെങ്കിലും അതിൽ ശ്രദ്ധ വേണ്ടപോലെ പതിയുന്നില്ല. ഒഴിവു് വേനൽക്കാലത്തായതുകൊണ്ടു ശീതോഷ്ണസ്ഥിതി പറ്റിയതല്ലെന്നു് ഒരു പരാതിയുണ്ടു്. അതുകൊണ്ടു് ആ സമയം നിഷ്പ്രയോജനകരമാക്കണമെന്നില്ലല്ലോ. ഇൻഡ്യയിൽ ഉഷ്ണകാലം അലസതയുടെ കാലമാണ്. തണുപ്പുള്ള എത്രയോ സ്ഥലങ്ങൾ ഉണ്ടു്. അവിടെപോയാൽ ഒരേസമയത്തു് മനസ്സിനും ശരീരത്തിനും പ്രയോജനമുണ്ടാകുന്നു. അമേരിക്കയിൽ അക്കാലത്തെ ഹാജർ പ്രാധാന്യമർഹിക്കുന്നതായി വിചാരിക്കുന്നു. സർവ്വകലാശാലക്കാർ ബിരുദങ്ങളും നൽകുന്നുണ്ടു്. യാഥാസ്ഥിതികമായ ഇംഗ്ലണ്ടു് അങ്ങിനെ ചെയ്യുന്നില്ല. ഈ വിഷയത്തിൽ ഇൻഡ്യ അമേരിക്കയെയാണ് അനുകരിക്കേണ്ടതു്. ഇക്കാലത്തു പരിശീലനത്തിനപേക്ഷിക്കുന്നവരിൽ ഇരുപതുശതമാനം ആളുകൾക്കേ അനുവാദം ലഭിക്കുന്നുള്ളൂ. അതുകൊണ്ടു് പ്ര

ല്ലാ അദ്ധ്യാപകന്മാൎക്കും പരിശീലനം സിദ്ധിക്കുന്നകാൎയ്യം വിഷമമാകുന്നല്ലൊ. ട്രെയിനിംഗു കഴിഞ്ഞിട്ടുള്ളവർ ആണ്ടുതോറും ഈ പ്രത്യേക പരിശീലനത്തിന ഹാജരാകണം. പരിശീലനം സിദ്ധിക്കാത്തവർ നാലഞ്ചുതവണ ഹാജരായാൽ പരീക്ഷക്കു ചേരാമെന്നു വ്യവസ്ഥചെയ്യണം. ഇങ്ങിനെ ചെയ്താലെ സാമൎത്ഥ്യവും കാൎയ്യക്ഷമതയുമുള്ള അദ്ധ്യാപകന്മാർ വൎദ്ധിക്കൂ.



# പുസ്തകാഭിപ്രായം.

## 1. ആൎയ്യദ്രാവിഡഭാഷകളുടെ പരസ്പരബന്ധം.

ഗ്രന്ഥകൎത്താവ്—എൽ. എ. രവിവൎമ്മതമ്പുരാൻ.

പ്രസിദ്ധീകരണം—കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററി, തൃശ്ശിവപേരൂർ.

ആൎയ്യദ്രാവിഡരെന്ന രണ്ടു പ്രധാനജനവിഭാഗം ഇൻഡ്യയെ അധിവസിക്കുന്നുണ്ട്. ഇവരിൽ ഇൻഡ്യയുടെ പൂൎവ്വനിവാസികൾ ദ്രാവിഡരെന്നു ചരിത്രകാരന്മാർ സമ്മതിച്ചും കാണുന്നു. ആൎയ്യന്മാർ വടക്കുപടിഞ്ഞാറെ മലയിടുക്കിൽക്കൂടി സിന്ധുതീരങ്ങളെ അഭയംപ്രാപിച്ചകാലത്തു ദ്രാവിഡർ ദക്ഷിണഇൻഡ്യയിൽ സംസ്കാരം സിദ്ധിച്ച ഒരു ജനവൎഗ്ഗമെന്നും ചരിത്രംകൊണ്ടു കാണുന്നുണ്ട്. എന്നാൽ ദ്രാവിഡർ ഏതു ദിക്കിൽനിന്നു വന്നവരെന്നോ അവരുടെ സംസ്കാരം എന്തായിരുന്നു എന്നോ ചരിത്രം വിശദീകരിക്കുന്നില്ല. ഇങ്ങിനെ അജ്ഞാതമായിരിക്കുന്ന ദ്രാവിഡചരിത്രം കേരളത്തിൽ വന്നപ്പോൾ പല കല്പിതകഥകളേക്കൊണ്ടും അലങ്കോലപ്പെട്ടു. പരശുരാമൻ ഭൂമി സൃഷ്ടിച്ച് ആൎയ്യബ്രാഹ്മണൎക്കു ദാനം ചെയ്തുവെന്നും അവരുടെ സുഖസൗകൎയ്യത്തിനു ചില ആളുകളെ കൊണ്ടുവന്നു എന്നും വിശ്വസിച്ചുപോരുന്ന ആളുകൾ ഇന്നും കുറെ അവശേഷിച്ചിട്ടുണ്ട്.

അക്ഷീണമായി ദക്ഷിണാഭിമുഖമായി പല കാലങ്ങളിൽ പ്രസരിച്ചിരുന്ന ആൎയ്യപരിഷ്കാരം ദക്ഷിണഇൻഡ്യയിലും കേരളത്തിലും കടന്നുകൂടിയെന്നേ ഊഹിപ്പാൻ തരമുള്ളു. ആൎയ്യന്മാരിൽനിന്നു ഇങ്ങോട്ടു ലഭിച്ച സംസ്കാരത്തിൽ ഒട്ടും കുറയാത്തവണ്ണം അങ്ങോട്ടും പകൎന്നിട്ടുണ്ടെന്നു

പല ശാസ്ത്രഗവേഷകന്മാരും സാധിച്ചിട്ടുണ്ട്.

ഭിന്നവൎഗ്ഗങ്ങളെന്ന് ഇന്ന എണ്ണിപ്പോരുന്ന രണ്ടുകൂട്ടർ ഒരേഭാഷതന്നെയാണു സംസാരിക്കുന്നതെന്നോ, അവരുടെ ഭാഷകൾ ഒരു മൂലഭാഷയിൽനിന്നു ഉല്പന്നങ്ങളെന്നോ ശാസ്ത്രഗവേഷണംകൊണ്ടു തെളിഞ്ഞാൽ ആ വർഗ്ഗങ്ങളുടെ ബന്ധത്തിന് അന്യതെളിവുകൾ ആവശ്യംതന്നെ ഇല്ല

പ്രകൃതഗ്രന്ഥം, ആൎയ്യദ്രാവിഡഭാഷകൾക്കുള്ള നിയതബന്ധം ലിപികൾക്കും ശബ്ദങ്ങൾക്കും ഉണ്ടെന്നു വ്യക്തമായി വിശദീകരിച്ചിരിക്കുന്നു. ദേവനാഗരിലിപിയെ വിശകലനം ചെയ്തു ബ്രാഹ്മിലിപിയോടുള്ള സാദൃശ്യം വെളിപ്പെടുത്തിയതിനുശേഷം ദ്രാവിഡലിപികളെ പരിശോധിക്കുന്നു. ഇവയെല്ലാംകൂടി ഏഴു പട്ടികകൾ കൊടുത്തിട്ടുണ്ട്. ബ്രാഹ്മിദ്രാവിഡലിപികളുടെ സാദൃശ്യം കാണിക്കുന്നേടിക്കിൽ ദ്രാവിഡലിപികൾക്കുവന്ന മാററങ്ങളെ വിശദപ്പെടുത്താൻ പലകാലങ്ങളിലെ ശിലാലേഖാദി പ്രമാണങ്ങളെ ഗ്രന്ഥകർത്താവു് അവലംബിച്ചിട്ടുണ്ട്. ആറും ഏഴും പട്ടികകൾ കൊണ്ടു് ആൎയ്യദ്രാവിഡലിപികളുടെ സാദൃശ്യം സുവ്യക്തമാക്കി.

ഇത്രയുംകൊണ്ടു തൃപ്തിപ്പെടാതെ അഞ്ഞൂററിഎഴുപതു മലയാളധാതുക്കളെ എടുത്തു് അവയ്ക്കു സമാനാൎത്ഥവും രൂപവും ഉള്ള സംസ്കൃതധാതുക്കളെ വിശദീകരിച്ചിരിക്കുന്നു. ഇതിനും അനന്തരം സംജ്ഞകളേയും കാണിച്ചു് സംസ്കൃതസാമ്യം സാധിച്ചു. ഭാഷാശാസ്ത്രംകൊണ്ടു ചരിത്രാന്വേഷണമാൎഗ്ഗം തെളിഞ്ഞുകിട്ടുന്നതാണ്. ഉയൎന്നതരം വിദ്യാഭ്യാസത്തിന് ഈ വക ഗ്രന്ഥങ്ങൾ പാഠപുസ്തകമായിരിക്കേണ്ടതാണ്.

ഈവക ഗ്രന്ഥങ്ങളെ പ്രസിദ്ധീകരിക്കുന്ന കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിക്കാരുടെ ശ്രമം അത്യന്തം സ്തുത്യൎഹംതന്നെയാണ്. മി: എൽ. എ. രവിവൎമ്മയുടെ ഈദൃശശ്രമങ്ങൾ ഉത്തരോത്തരം അഭിവൃദ്ധങ്ങളും ശ്രേയസ്കരങ്ങളും ആകണമെന്നു ഞങ്ങൾ അഭ്യൎത്ഥിക്കുന്നു.

---

## 2. ശ്രീരാമകൃഷ്ണദേവസ്തോത്രങ്ങൾ.

ഗ്രന്ഥകർത്താ:—കെ. ആർ. കൃഷ്ണവാൎയ്യർ. മൂവാററുപുഴ.

വില. 2ണ.

ശ്രീരാമകൃഷ്ണപരങ്ങളായ കുറെ സ്തോത്രങ്ങളാണ് ഈ ചെറുപുസ്ത

കത്തിൽ അടങ്ങിയിരിക്കുന്നത്. ഭക്തിസംവൎദ്ധനത്തിന് ഈ പുസ്തകം പ്രയോജനകരമായിരിക്കുന്നതാണ്.

## 3. ഭ്രാതൃസ്നേഹം.

അഥവാ

## ശ്രീരാമലക്ഷ്മണന്മാർ.

ഗ്രന്ഥകൎത്താവ് —കുടമാളൂർ കെ. കെ. ഗോപാലപിള്ള

പ്രസാധകൻ—എൻ. ആർ. കുട്ടൻ

മുദ്രണശാല—കേരളോദയംപ്രസ്സ്, തൃശ്ശിവപേരൂർ

വില—അണ പത്തു്.

ഭ്രാതൃസ്നേഹത്തെ ലക്ഷ്യമാക്കി രാമായണദ്വാരാ ജനങ്ങളുടെ മുമ്പിൽ പ്രത്യക്ഷമാകുന്ന രാമായണപരാവൎത്തനമാണു പ്രകൃതഗ്രന്ഥം. ഇതിന്റെ ആവിർഭാവകാലത്തുതന്നെ പാഠപുസ്തകക്കമ്മിററിയുടെ അനുഗ്രഹത്തിനു ചില മാന്യന്മാർ ആശിർവദിച്ചിട്ടുണ്ട്. "ഫലമാവാക്കിന്റെ പിന്നിൽ ഓടിയെത്തി" പടിക്കൽ കാവലും നില്ക്കുന്നു. കുട്ടികളെ കഴിയുന്നതും കാൎയ്യകാരണബോധം ഉള്ളവരാക്കിത്തീൎത്തു മുന്നോട്ടുകൊണ്ടുപോകയാണു വേണ്ടതു്. വടികൊണ്ട് അനുഗ്രഹിക്കുന്ന കാലം കഴിഞ്ഞു. അതിനാൽ ഇങ്ങിനെയുള്ള ഗ്രന്ഥങ്ങൾ കാൎയ്യകാരണബന്ധം വരുത്തി എഴുതുന്നതാണു ഫലപ്രദമായിട്ടുള്ളതു്. അതിനു ധൈൎയ്യമോ സ്വാതന്ത്ര്യമൊ അനുവദിക്കുന്നില്ലെങ്കിൽ മൌനം അവലംബിക്കുന്നതു് ഉത്തമമായിരിക്കും.

## 4. ബാല്യപാഠകം.

ഗ്രന്ഥകൎത്ത്രി—ശ്രീമതി കെ. പാറുക്കുട്ടിഅമ്മ.

പ്രസാധകൻ—എൻ. ആർ. കുട്ടൻ.

മുദ്രണശാല—കേരളോദയംപ്രസ്സ്, തൃശ്ശിവപേരൂർ

വില—അണ എട്ട്.

എത്രയെല്ലാം പരിഷ്കാരം വന്നാലും ആഹാരംകൂടാതെ കഴികയി

ല്ലെന്നുള്ളതു നിശ്ചയമാണ്. അതു പക്ഷെ ഫോട്ടലിൽ ആയേക്കമൊഎന്ന സംശയമേയുള്ളു. സ്വാദ്വകരങ്ങളും ആരോഗ്യപ്രദങ്ങളുമായ ആഹാരം ആയു ഷ്യങ്ങളുമാണ്. അവയുടെ ജ്ഞാനം ഒരുത്തനും ഉപേക്ഷിക്കാവുന്നതല്ല. ഈ ഗ്രന്ഥത്തിൽ ചില യോഗങ്ങളേ വിധിച്ചിട്ടുള്ളു. പാചകം ശാസ്ത്രരീ തിയിൽ എഴുതി ലോകത്തെ അനുഗ്രഹിക്കത്തക്ക സൗഭാഗ്യം ഈ സഹോ ദരിയിൽ അചിരേണ ഉണ്ടായിക്കാണുവാൻ ഞങ്ങൾ പ്രാൎത്ഥിക്കുന്നു.



## 5. സാഹിത്യാഭരണം

ഗ്രന്ഥകൎത്താ—ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ള

ശബ്ദതാരാവലി നിഘണ്ടുകൊണ്ടു ശബ്ദായമാനനായി തീൎന്നിരി ക്കുന്ന മി: ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ളയുടെ മറെറാരു പരി ശ്രമമാണു സാഹിത്യാഭരണം. ഇതിൽ ഗ്രന്ഥകൎത്താക്കന്മാരുടെ ജീവച രിത്രസംക്ഷേപവും, ഗ്രന്ഥങ്ങളേയും തൽകൎത്താക്കളേയും സംബന്ധിച്ചുള്ള കുറിപ്പുകളും, വിജ്ഞാനപ്രദങ്ങളായ അനേകം സംഗതികളുടെ വിവരണ ങ്ങളും മററുമാണ് അടങ്ങിയിരിക്കേണ്ടതെന്നുദ്ദേശിച്ചിട്ടുള്ളതു്.

എന്നാൽ "നേരം വെറുതെ കളയുന്നതിൽ സങ്കടമുള്ളതിനാൽ ഇതി ലേക്കു പുറപ്പെട്ടുന്നതാകുന്നു" എന്നു ഗ്രന്ഥകൎത്താവ് പറയുന്നതുകൊണ്ടും, ഗൗരവമുള്ള ജോലികളിൽ പ്രവേശിച്ചു തലകാഞ്ഞാൽ പിച്ചു പിടിച്ചേ ക്കുമെന്ന് ഭിഷഗ്വരന്മാർ കാലെക്കൂട്ടി മുന്നറിവു കൊടുത്തിട്ടുള്ളതുകൊണ്ടും ഇതൊരു 'നേരംപോക്കാ'യിട്ടേ ഗണിക്കേണ്ടതുള്ളു.

ഗ്രന്ഥകൎത്താവിൻെറ ഉദ്ദേശപ്രകാരം ഒരു പുസ്തകമെഴുതണമെ ങ്കിൽ വിപുലമായ ഒരു ഗ്രന്ഥശാലയും വിശാലമായ വിജ്ഞാനവും, നിശി തമായ ബുദ്ധിയും മററും അത്യന്താപേക്ഷിതമാണ്. എന്നാൽ തന്നെയും കേരളത്തിലുള്ള എല്ലാ ഗ്രന്ഥശാലകളും സന്ദൎശിച്ചും സാഹിത്യാകാരന്മാ രെ അഭിമുഖ്യമായികണ്ടും കുറിപ്പുകൾ തയ്യാറാക്കണം. ഇന്നുവരെ ഉണ്ടാ യിരിക്കുന്ന പ്രധാന ഗ്രന്ഥങ്ങളെക്കുറിച്ചും സാമാന്യമായ ഒരറിവെങ്കിലുമു ണ്ടായിരിക്കയും വേണം.

സാഹിത്യാഭരണത്തിൽ വിഷയങ്ങൾക്കു യാതൊരു ക്രമീകരണവും കാണുന്നില്ല. ഇതിൽ ചേൎത്തിരിക്കുന്ന പല ഗ്രന്ഥങ്ങളും സാഹിത്യ ശാ ലേയത്തിൽ ഉൾപ്പെടാത്തതും പല സാഹിത്യകാരന്മാരെയുംകുറിച്ചുള്ള വി

വരണങ്ങളം അപൂൎണ്ണങ്ങളും അബദ്ധങ്ങളുമാണ്. പല മഹാന്മാരും അവരുടെ ഗ്രന്ഥങ്ങളും ജീവചരിത്രവും ഈ ഗ്രന്ഥകൎത്താവിന് അയച്ചുകൊടുത്തിട്ടില്ലെന്നും അതുകൊണ്ടു വരാവുന്ന വീഴ്ചക്ക് ഗ്രന്ഥകൎത്താവ് ഉത്തരവാദിയല്ലെന്നും മുൻകൂട്ടി പറയുന്നുണ്ട്. സാഹിത്യാഭരണത്തിൽ ചേൎന്നിരിക്കുന്ന ഗ്രന്ഥകൎത്താക്കന്മാരെപ്പോലെ എല്ലാവരും അവരുടെ ഗ്രന്ഥങ്ങളും ആത്മപ്രശംസാപരമായ ജീവചരിത്രവും അയച്ചുകൊടുക്കുന്നതിൽ താല്പൎയ്യമുള്ളവരായിരിക്കയില്ല. അതുകൊണ്ട് അവക്കോ അവരുടെ ഗ്രന്ഥത്തിനൊ മാററു കുറയുന്നതുമല്ലല്ലൊ. ഇതിൽ ഗ്രന്ഥങ്ങളെകുറിച്ചോ ഗ്രന്ഥകാരന്മാരെക്കുറിച്ചോ പറഞ്ഞിരിക്കുന്ന രീതി നോക്കാം.

| | | |
|---|---|---|
| "അപവാദമഠം. | നാടകം. | കഞ്ഞിച്ചന്തു. |
| അങ്കഗണിതം. | കണക്കു. | കെ. രാമകൃഷ്ണപിള്ള |
| അയ്യപ്പൻപിള്ള ആശാൻ. | ഔവാട്ടുതുറ. | ഒരു പ്രാചീന കവിശിരോരത്നം" |
| അപ്പാത്തുരയ്യർ. | ഗദ്യകാരൻ. | കൃതി കമലം (കഥ) |

ഇതിൽനിന്നും ഗ്രന്ഥത്തിലെ ആശയങ്ങളെക്കുറിച്ചോ, അതു് എവിടെ കിട്ടുമെന്നൊ, എത്ര പഴക്കമുണ്ടെന്നൊ, ഒന്നും അറിയാൻ കഴിയുന്നില്ല. അതുപോലെതന്നെ ഗ്രന്ഥകാരന്മാരെകുറിച്ചും.

മലയാളത്തിലെ ഗ്രന്ഥങ്ങളുടെ ഓരോന്നിൻേറയും ഒരു ചരിത്രം മി. തോമസ്സ്പാംം എഴുതിച്ചു വരുന്നതായി അറിവാൻ ഇടവന്നിട്ടുണ്ട്. ഈ സാഹിത്യാഭരണത്തിന് വൈദ്യശാലക്കാരുടെ മരുന്നു പട്ടികയേക്കാംം കൂടുതലായ മെച്ചമൊന്നും ഞങ്ങൾ കാണുന്നില്ല.

# വിഹായസവിഹാരം.

(എം. രാജരാമവൎമ്മതമ്പുരാൻ എം. എ. ബി. എൽ.)

(ഇരുപതാം അദ്ധ്യായം)

ആകാശസഞ്ചാരത്തെക്കുറിച്ചു രണ്ടു വാക്കുകൂടി പറഞ്ഞു് ഈ വിഹാരത്തെ നമുക്കു പൂരിപ്പിക്കാം. മനുഷ്യന് ആകാശത്തുകൂടി പറക്കാനുള്ള മോഹം ഇന്നും ഇന്നലെയും ഉണ്ടായതല്ല. പറവികൾ നിഷ്പ്രയാസ

മായി വ്യോമസഞ്ചാരം ചെയ്യുന്നതു കാണുമ്പോൾ മനുഷ്യന്റെ ആഗ്രഹം ഇരട്ടിക്കുന്നു. സകലതും ജയിക്കാൻ തക്ക ബുദ്ധിശക്തിയുള്ള മനുഷ്യനു പക്ഷികളേക്കാൾ മോശക്കാരനായിരിക്കാൻ സമ്മതം വരുമോ? പരുന്തുകൾ പൊക്കത്തിൽ ചിറകനക്കാതെ തെന്നിപ്പറക്കുകയും വട്ടംചുററുകയും, കീഴോട്ടു പാഞ്ഞുവന്ന് ആമിഷം കൈക്കലാക്കി പൊങ്ങിപ്പോകയും ചെയ്യുന്നതു കണ്ട് ആനന്ദിക്കാത്തവരും അസൂയപ്പെടാത്തവരും ആരുണ്ട്? അതുപോലെ, കാററും ഓളവും കൊണ്ട് ഭയങ്കരങ്ങളായ വൻകായലുകളെ അക്കരെപിടിക്കാൻ തുഴയുന്നവർ, അല്പപ്രാണികളായ കാക്കകൾപോലും നിഷ്പ്രയാസം അവയെ തരണംചെയ്തു കാണുമ്പോൾ മനുഷ്യനു ചിറകു കൊടുക്കാത്തതിന് ഈശ്വരനെ ശപിക്കാതിരിക്കയില്ല.

ചിറകില്ലാത്ത കുററം തീക്കാൻ പല വിദ്യകളും മനുഷ്യൻ പണ്ടേ പരീക്ഷിച്ചുനോക്കാതിരുന്നില്ല. ദേവന്മാരേയും, യക്ഷകിന്നരാദികളേയും ദേവഷികളേയും മററും ആകാശസഞ്ചാരികളായി സങ്കല്പസൃഷ്ടി ചെയ്തിട്ടുള്ളതു്, മനുഷ്യരു പറക്കാനുള്ള അതിയായ കൊതിയെ വെളിവാക്കുകയാണു ചെയ്യുന്നതു്. അതിമാനുഷവാസനാവൈഭവം പൂണ്ടിരുന്ന ലിയോനാർഡോ ഡാവിൻകി എന്നു പേർപെററ ഇററാലിയൻചിത്രകാരൻ ദിവ്യന്മാരുടെ പടങ്ങൾ ചിറകുകൾവച്ചുവരച്ചുവന്നതുകൂടാതെ, വിമാനങ്ങൾ ഉണ്ടാക്കാമെന്നും പ്രതിപാദിച്ചിരുന്നത്രെ. ഇതു് ക്രിസ്തുവബ്ദം പതിനഞ്ചാം ശതവഷത്തിലായിരുന്നു. അതിന് എത്രയോ സഹസ്രാം വഷങ്ങൾക്കു മുമ്പിൽ വാത്മീകിമഹർഷി ശ്രീരാമനെ രാവണവിജയം കഴിഞ്ഞു ലങ്കയിൽനിന്ന് അയോദ്ധ്യക്കു പുഷ്പകവിമാനത്തിൽ കൊണ്ടുവന്നുകഴിഞ്ഞു! യോഗാഭ്യാസംകൊണ്ട് കായമുയത്തി ആകാശസഞ്ചാരം സാധ്യമാണെന്നു മഹായോഗീശ്വരന്മാർ പ്രതിപാദിച്ചിരിക്കുന്നു. വായുസ്തംഭംകൊണ്ടും ഇന്ദ്രജാലംകൊണ്ടും മററും പല വിസ്മയങ്ങളും ഇന്നും ചിലർ കാണിക്കുന്നുണ്ട്. പുണ്യാതിശയംകൊണ്ടു മനുഷ്യന് ഉടലോടെ സ്വർഗ്ഗത്തു പോകാമെന്നു പുരാണങ്ങൾ ഘോഷിക്കുന്നു. എന്തെല്ലാമായിട്ടും മനുഷ്യനു സാധാരണമായി പറക്കാനുള്ള കൌശലം ഇന്നാൾവരെ സ്വാധീനപ്പെട്ടില്ല.

ആദ്യം മനുഷ്യൻ കൃത്രിമപ്പരുന്തുകളായി പട്ടങ്ങളെ ഉണ്ടാക്കിപ്പറപ്പിക്കാൻ തുടങ്ങി. ബി. സി. 206-ൽ ഹാൻസിൻ എന്നുപേരായ ചീനസേനാധിപൻ യുദ്ധോപയോഗത്തിനായി പട്ടങ്ങളെ ആദ്യമായി സൃഷ്ടിച്ചു. പിന്നെ വളരെ നാളത്തേക്ക് ആ സംഗതി മറന്ന്, പട്ടങ്ങൾ കിടാങ്ങളുടെ കളിപ്പാട്ടങ്ങളായിത്തീർന്നു. ക്രിസ്താബ്ദം പത്തൊമ്പതാം ശതവഷമായതിൽ പിന്നീടാണ് പട്ടങ്ങളുടെ പ്രയോജനത്തെപ്പററി പാശ്ചാത്യവിദ്വാന്മാർ ചിന്തിച്ചുതുടങ്ങിയതു്. പ്രൊഫസ്സർ ലാങ്ങ്ളി, ഹിറാംമാക്സിം,

ആഢക്കുറ്ചാന്യൂട്ട്, ഹാർഗ്രേവ് എന്നീ ശാസ്ത്രജ്ഞന്മാർ അമേരിക്കയിലും ഇംഗ്ലണ്ടിലും പല പരീക്ഷണങ്ങൾ നടത്തി പറക്കുന്ന പട്ടങ്ങളെ സൃഷ്ടിച്ചു. അന്തരീക്ഷശാസ്ത്രം സംബന്ധിച്ച പരീക്ഷണങ്ങൾക്കും യുദ്ധങ്ങളിൽ ആകാശത്തുകൂടി സാധനങ്ങളേയും കത്തുകളേയും അയക്കാനുമാണ് അവയെ ഉപയോഗപ്പെടുത്തിവന്നത്. മനുഷ്യനെ കയറി സഞ്ചരിക്കാനുള്ള ഇരുപട്ടങ്ങൾ കണ്ടുപിടിക്കാൻ പിന്നെയും വളരെക്കാലം കഴിഞ്ഞു. അവയിൽ കയറി മുന്നും നാന്നൂറും അടി പൊക്കത്തിൽ പോകുന്നതു കീഴിൽ ചുക്കാൻ കയറുപിടിച്ചായിരുന്നു. കുട്ടികൾ കെട്ടിവരുന്ന നൂൽചരടിനുപകരം ഇരുമ്പുകമ്പി എന്നു മാത്രമേ ഭേദമുണ്ടായിരുന്നുള്ളു. ജലാശയങ്ങളിൽ പായ്കെട്ടി ചുക്കാൻ പിടിച്ചു വഞ്ചി ഓടിക്കുന്ന വിധത്തിലായിരുന്നു പട്ടങ്ങളെ പറത്തിവന്നത്. ബേഡൻപൌവ്വൽ എന്ന ആംഗലസേനാനായകൻ (ഈ മഹാൻ വൃദ്ധനായി ഇന്നും ജീവിച്ചിരിപ്പുണ്ട്.) പട്ടങ്ങളെക്കൊണ്ടു പട്ടാളങ്ങൾക്കുള്ള ഉപയോഗങ്ങളെ കാണിച്ചുകൊടുത്തു. തന്നത്താനെ പറന്നു കാണിച്ചുകൊടുക്കയും ചെയ്തു.

പക്ഷികൾ പറക്കുന്നതിന്റെ രഹസ്യം പ്രകൃതിശാസ്ത്രരീത്യാ കണ്ടുപിടിച്ചു കണക്കുകൂട്ടിയാണു പട്ടങ്ങളുണ്ടാക്കിയത്. കീഴോട്ടും മുമ്പോട്ടുമുള്ള തള്ളലുകളുടെ ശക്തിസമീകരണത്തിൽ നിന്നാണു മേല്പോട്ടു പൊങ്ങാനും മുന്നോട്ടു പോകാനുമുള്ള ശക്തി ലഭിക്കുന്നതു്. ഇതിന്റെ ശാസ്ത്രീയവിവരണം ഇവിടെ തുടരുന്നതു് അസംഗതവും പ്രകൃതിശാസ്ത്രസംബന്ധമായും ഗണിതശാസ്ത്രസംബന്ധമായുമുള്ള നിയമങ്ങളെ വിശദപ്പെടുത്തിയല്ലാതെ അസാധ്യവുമാകുന്നു.

പട്ടങ്ങൾകൂടാതെ വിമാനഗോളങ്ങൾ (balloons) എന്നൊരുവക സൂത്രങ്ങൾ ക്രമേണ ഉണ്ടായി. നമ്മുടെ കുട്ടിക്കളികളിൽ ഈർക്കിൽവളയം കടലാവണക്കിന്റെ കറയിൽ മുക്കി ഊതി കുമിളകളാക്കി കാററിൽ പറത്തി വന്നമാതിരിതന്നെയാണു വൻതോതിൽ ഈ വിമാനഗോളങ്ങൾ തോൽകൊണ്ടും പട്ടുകൊണ്ടും വലിയ സഞ്ചിയുണ്ടാക്കി, ജലജനകം മുതലായ നേർത്ത വാതകങ്ങൾ നിറച്ച്, ഉറിപോലെ കയറുകളുമിട്ടു കെട്ടി റാണം പോലെ മേലോട്ടു പറപ്പിക്കുന്ന ഈ വിമാനഗോളത്തിൽ തൂങ്ങിപ്പിടിച്ചാണ് മനുഷ്യൻ മേലോട്ടു പറക്കുന്നതു്. നാല്പത്തൊന്നുകൊല്ലം മുമ്പിൽ സ്പെൻസർ എന്നുപേരായ വൈമാനികൻ മദ്രാസ് പട്ടണത്തിൽ ആകാശഗോളത്തിൽ പറക്കുന്നതു് ഇതെഴുതുന്ന ആൾ കണ്ടു ആശ്ചര്യപ്പെട്ടിട്ടുണ്ട്. കീഴിലേക്ക് ഇറങ്ങുന്നതു വിമാനത്തെവിട്ട് കൊടപോലെ നിവന്ന ഒരു സാധനത്തിൽ തൂങ്ങിയാണ്. വിമാനം അപ്പോൾ തലകീഴായി തിരിഞ്ഞ് ഉള്ളിലുള്ള വാതകം പുറത്തുപോയി ചുരുങ്ങി താഴെ വീഴും. വി

മാനഗോളങ്ങളെ ഇഷ്ടമുള്ള വാക്കിനു തിരിക്കാനും നയിക്കാനും തരമില്ല. കാററുവാക്കപോലെ അതു പോകും. അതുകൊണ്ടു കയറുന്നതു ഒരു ദിക്കിലായിരിക്കും, ഇറങ്ങുന്നതു ദൂരത്തെങ്ങാനുമാകും. ഇതിൽ പല ആപത്തുകളും നേരിട്ടിരുന്നു.

എത്രയോനാൾ കഴിഞ്ഞതിനുമേൽ മാത്രമേ ഇഷ്ടംപോലെ നയിക്കാവുന്ന വിമാനങ്ങൾ (dirigiblas) ഉണ്ടാക്കപ്പെട്ടുള്ളു. അവയും ഒട്ടും സ്വാധീനങ്ങളൊ വിശ്വസിക്കത്തക്കവയൊ ആയിരുന്നില്ല. ഇക്കഴിഞ്ഞ ജർമ്മൻ മഹായുദ്ധത്തോടുകൂടിയാണു വിമാനങ്ങൾ പരിഷ്കൃതങ്ങളായതും യുദ്ധോപകരണങ്ങളിൽവെച്ചു ഭയങ്കരങ്ങളായതും. പിന്നീടുണ്ടായ വിമാനസഞ്ചാരത്തിൻെറ വളച്ച അന്യാദൃശംതന്നെ. വലിയവലിയ മഹായാനപാത്രവിമാനങ്ങൾ, (Zeppelin), നൌകാവിമാനങ്ങൾ (air-ships) തുടങ്ങി ഒരാൾക്കകേറി സഞ്ചരിക്കാവുന്ന ചെറുവിമാനങ്ങൾ (moth planes) വരെ പല ആകൃതിയിലും വലിപ്പത്തിലും വിമാനങ്ങൾ ഉണ്ടായി മോട്ടാർ ഇഞ്ചിൻവച്ചു സ്ഥലജലഭേദം കൂടാതെ സഞ്ചരിക്കുന്ന മഹാത്ഭുതം ഇന്നു ആക്കും കാണുകയും അവയിൽ കയറി ആകാശസഞ്ചാരം ചെയ്തു ആനന്ദിക്കയും ചെയ്യാം.! എട്ടും പത്തും നാഴികപൊക്കത്തിൽ ഹിമവാൻ പവ്വതത്തേപ്പോലും മറികടന്നു, മണിക്കൂറൊന്നിനു ഇരുനൂറും മുന്നൂറും നാഴികദൂരം പായുന്ന വിമാനവിശേഷങ്ങൾ ദേശകാലങ്ങളെ നശിപ്പിച്ചിരിക്കുന്നു! പണ്ടു മൂന്നുകൊല്ലംകൊണ്ടു പോയിവരുന്ന ശീമയിൽ ഇന്നു മൂന്നുദിവസംമതി പോകാൻ! തപാൽ വിദൂരരാജ്യങ്ങളിൽ വിമാനങ്ങൾ കൊണ്ടുപോയിത്തുടങ്ങിയിരിക്കുന്നു. ഭൂലോകം മുഴക്കെ ചുററാൻ ഇന്നു നിഷ്പ്രയാസമാണു. റയിൽവണ്ടിയും മോട്ടാർ വാഹനങ്ങളും തീക്കപ്പലുകളും നൾകുന്ന ഗതാഗതസൌകര്യത്തിൽ തുലോം കവിഞ്ഞു വിമാനങ്ങൾ ഇന്നു സഞ്ചാരസുഖത്തെ പ്രദാനം ചെയ്യുന്നു. ഇതുകൊണ്ടു ലോകമൊട്ടുക്കും സമുദായങ്ങൾക്കും വന്നിട്ടുള്ള മാററങ്ങൾ ഇത്രയെന്നു വണ്ണിക്കാൻ പ്രയാസം. ഒരു പുതിയ ലോകം സൃഷ്ടമായിരിക്കുന്നു എന്നുവേണം പറയാൻ. ഭൂലോകാവലോകനംകൊണ്ടു തൃപ്തിപ്പെടാതെ മററുഗ്രഹങ്ങളിൽ പോകണമെന്നുള്ള ആശ മനുഷ്യക്കു ഉണ്ടായിരിക്കുന്നതു ദുരാഗ്രഹത്തിൻെറ ശക്തിയാണെന്നും ഇന്നു പറയാമെങ്കിലും, വരാൻപോകുന്ന വിസ്മയങ്ങളുടെ അതിരു എവിടെഎന്നു ജഗദീശ്വരനു മാത്രമേ അറിയാൻ കഴിയു.

വിമാനസഞ്ചാരത്തിനു പ്രചാരം വന്നതോടുകൂടി അന്തരിക്ഷശാസ്ത്രത്തിനുള്ള പ്രാധാന്യമേറീട്ടുണ്ടു. ഭൂപടം വരക്കുന്നതുപോലെ ആകാശപടംകുറിച്ചു, വിമാനസഞ്ചാരികൾക്കു മാഗ്ഗദശിയായി സൂക്ഷിക്കേണ്ടിയിരിക്കുന്നു. ഓരോപ്രദേശങ്ങളിലുമുള്ള കാററിൻെറ ഗതിഭേദങ്ങളും ശക്തി

ഭേദങ്ങളും, തൂപ്പാൻ, ചക്രവാതം, ധൂമവാതം മുതലായ മഹാവാത്യകളുടെ സഞ്ചാരമാർഗ്ഗങ്ങളും, മേഘങ്ങൾ, മൂടൽമഞ്ഞു്, ഹിമം മുതലായ അന്തരീക്ഷവിന്യാസങ്ങളും അപ്പഴപ്പോൾ നിരീക്ഷിച്ചു രേഖകളാക്കി പ്രസിദ്ധപ്പെടുത്തുന്നതിൽ ശാസ്ത്രജ്ഞന്മാരുടെ ദൃഷ്ടി കൂടുതലായി പതിക്കുന്നുണ്ടു്. സ്ഥലജലാകാശങ്ങളെ മൂന്നു ചുവടുകൊണ്ടു ജയിച്ച വാമനമൂത്തിയുടെ അത്ഭുതവിക്രമം ഇന്നു ശാസ്ത്രജ്ഞന്മാർ കാണിക്കുന്നു. എന്നാൽ ഇങ്ങനെ ജ്ഞാനം വർദ്ധിക്കുന്നതോടുകൂടി ഈശ്വരചൈതന്യത്തിന്റെ അപാരതയും മാഹാത്മ്യവും അവക്കു് ഇരട്ടിക്കുന്നതേയുള്ളു. മൂഢഭക്തിയെ അകററി ബുദ്ധിപൂവ്വമായ ദൈവഭക്തിയെ ഉറപ്പിക്കുന്നതാകുന്നു ശാസ്ത്രങ്ങളുടെ പ്രയോജനം.

ശുഭമസ്തു.

# കുറിപ്പുകൾ.

## പാഠപുസ്തകങ്ങൾ.

കഴിഞ്ഞകൊല്ലത്തെ പാഠപുസ്തകങ്ങളും ഒരു വിദഗ്ദ്ധകമ്മററിയുടെ പരിശോധനക്കു ചുമതലപ്പെടുത്തിയിരുന്നു. എന്നാൽ അവയിൽ പലതും ആക്ഷേപാർഹങ്ങളും അപത്ഥ്യങ്ങളുമെന്നു പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെ സംഭവിച്ചതു പരിശോധകന്മാരായ പണ്ഡിതന്മാരുടെ ആശ്രിതവാത്സല്യംകൊണ്ടോ, എന്നറിഞ്ഞില്ല. എന്നാൽ ആകൂട്ടത്തിൽ നല്ല പുസ്തകങ്ങളും ഇല്ലെന്നില്ല. എല്ലാകമ്മിററിക്കാരും ചെയ്യാറുള്ളപോലെ ഈ തവണയും അവരുടെ സ്വന്തം പുസ്തകങ്ങൾ തിരഞ്ഞെടുക്കാൻ ഇവരും മടിച്ചിട്ടില്ല. അതിനുംപുറമെ ഇക്കാലത്തെ ഭാഷാരീതിക്കു ചേരാത്തതെന്നുമാത്രമല്ല, ഒരുകാലത്തും അനുകരിക്കാൻ കൊള്ളാത്ത പുസ്തകങ്ങളും തിരഞ്ഞെടുത്തിട്ടുണ്ടു്. കഴിഞ്ഞകൊല്ലം കമ്മററിക്കാർ അംഗീകരിച്ചതും ഗവർമെൻറു് അംഗീകരിച്ചതുമായ പുസ്തകങ്ങൾക്കു പുറമെ അകാലത്തിൽ കുറെ പുസ്തകങ്ങളുടെ പേരുകൂടി ഗസററിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടു. രണ്ടാമതു് പ്രസിദ്ധപ്പെടുത്തുവാനിടയായ പുസ്തകങ്ങളിൽ ചിലതു ഉട

മന്ഥൻപോലും ഇല്ലാത്തതാണ്. സെക്കൻറ് ഫാറത്തിൽ കെ. പരമേശ്വരക്കുറുപ്പ് ഉണ്ടാക്കിയ ഭൂമിശാസ്ത്രം, ഈ കൂട്ടത്തിൽപ്പെട്ടതാണ്. ഈ പുസ്തകം രചിച്ച മി: പരമേശ്വരക്കുറുപ്പ് തിരുവിതാംകൂറിൽ ജീവിച്ചിരിക്കുന്നില്ല. ഭൂലോകത്തിൽ എവിടെയെങ്കിലും ജീവിച്ചിരിപ്പുണ്ടോ എന്നും അറിയുന്നില്ല. എന്നാൽ ഒരുകാര്യം തീൎച്ചപറയാം. ഈ പുസ്തകം, പാഠ്യപുസ്തകവ്യാപാരത്തിൽ പ്രസിദ്ധനായ മി: തോമസ്പാളിൻെറ പ്രസിദ്ധീകരണശാലയിൽനിന്നാണ് പുറപ്പെട്ടതു്. തേഡ്ഫാറത്തിലെ ഇംഗ്ലീഷ് ചരിത്രം ഇതുപോലെ രണ്ടാമത്തെ ലിസ്റ്റിൽപെട്ടതാണ്. ഉടമസ്ഥനില്ലാത്ത ആ പുസ്തകം സി. എം. എസ്സ്. പ്രസ്സ്, കോട്ടയം എന്ന മേൽവിലാസത്തിൽ കിട്ടുമെന്നാണ് ഗസററിലെങ്കിലും അതും മി. തോമസ്പാളിൻെറ വ്യാപാരപരിധിയിൽ ഉൾപ്പെട്ടതാണ്. അനുഗ്രഹംതന്നെയാണ് അതും വില്പനനടത്തിയതു്. ഇതുപോലെതന്നെ, രണ്ടാമത്തെ തിരഞ്ഞെടുപ്പിൽ പ്രിപ്പാരട്ടറിക്ലാസ്സിലും ഫസ്റ്റ്ഫാറത്തിലും ഓരോ ഭൂമിശാസ്ത്രം ആർ. റി. പിള്ളയുടെയും കാണുന്നുണ്ടു്. ഇതിലും ഗ്രന്ഥകൎത്താവിൻെറ പേരില്ലാതെ രണ്ടാമത്തെ ലിസ്റ്റിൽ പുറത്തുവന്നതാണ്. ഈ പ്രസാധകന്മാരെ ആക്ഷേപിക്കാൻവേണ്ടി ഇത്രയും പറഞ്ഞതല്ല. പാഠപുസ്തകം തിരഞ്ഞെടുക്കുന്നതിൽ എന്തൊ ചില ഉപജാപങ്ങൾ നടക്കുന്നു എന്നു കാണിപ്പാനായിട്ടുവേണ്ടി ഇത്രയും പറഞ്ഞതാണ്. എന്നാൽ ഇതൊക്കെയും വളയംകൂടാത്ത ചാട്ടമായിട്ടാണു കാണുന്നതു്. കമ്മററിയെ ഇല്ല. പുസ്തകം തിരഞ്ഞെടുക്കുന്നതിനു ഡയറക്ടൎക്കു പൂൎണ്ണമായ അധികാരമാണ് നൽകിയിരിക്കുന്നതു്. ഏകാധിപത്യമൊ, പ്രജാധിപത്യമൊ നല്ലതെന്നു വഴിയെ അറിയാവുന്നതാണല്ലൊ. പാഠ്യപുസ്തകങ്ങളുടെ തിരഞ്ഞെടുപ്പിൽ അനുവൎത്തിക്കേണ്ട നയത്തെപ്പററി ഞങ്ങൾ പലപ്പോഴും പ്രസ്താവിച്ചിട്ടുള്ളതാണല്ലൊ. എന്നാൽ ഗ്രന്ഥകൎത്താക്കന്മാരുടെ ഗുണത്തേക്കാൾ വിദ്യാൎത്ഥികളുടെ ഗുണത്തെ മുൻനിറുത്തി ഇത്തവണയെങ്കിലും അധികാരികൾ പ്രവൎത്തിക്കണമെന്നു പ്രാൎത്ഥിക്കുന്നു.

## ക്ഷേത്രപ്രവേശനം.

ഇന്നു ഭാരതീയ നഭോമണ്ഡലത്തിൽ ഏററവും ശക്തിപൂൎവ്വം മാറെറാലിക്കൊള്ളുന്ന ഒരു വാദമാണിതു്. കേരളത്തിലും ക്ഷേത്രപ്രവേശന

വാദം തുടങ്ങിയിട്ടു കുറെനാളുകളായിട്ടുണ്ട്. ഹിന്ദുക്ഷേത്രങ്ങളിൽ ഹിന്ദുക്കൾക്ക് ആരാധനക്കു സ്വാതന്ത്ര്യം നൽകണമെന്നുള്ള ഈവാദം എത്രയം യുക്തിപൂർവമായിട്ടുള്ളതാകുന്നു. ഒരു കാലത്ത് ജാതീയമായ വല്ല ആചാരവും സാധുവായിരുന്നുവൊ എന്ന് ഇന്ന് ആലോചിക്കുന്നതുകൊണ്ടു വലിയ ഫലമൊന്നുമില്ല. പഴയ ആചാരങ്ങളെ എല്ലാടവിടാതെ അനുഷ്ഠിക്കണമെന്ന് പറയുന്നവർ തന്നെ പല ആചാരങ്ങളും ലംഘിച്ചുകാണുന്നുണ്ട്. ഉപയോഗശൂന്യമായ ഈവക ആചാരങ്ങളെ നാം മുറുകെപിടിക്കുന്നതു സമുദായത്തിൻെറ വളൎച്ചക്കു ഹാനികരമാകുന്നു. അനാചാരം എത്ര പഴകിയാലും സദാചാരമാകയില്ല. അവ നമ്മുടെ ബുദ്ധിശൂന്യതയെയാണു കാണിക്കുന്നതു്. ഇന്ന് നമ്മുടെ ആദർശവും ജീവിതരീതിയും 2000 കൊല്ലത്തിനു മുമ്പുള്ളവതന്നെയാണൊ? ലോകം സജീവമായി മുന്നോട്ടു ചലിച്ചുകൊണ്ടിരിക്കുന്നു. അതോടുകൂടി മുന്നോട്ടുചലിക്കാതെ, നിന്ന നിലയിൽ നിൽക്കാനൊ, പിന്നോട്ടുവലിക്കാനൊ ആൎക്കും സാധ്യമല്ല. എന്നാൽ പൂർവാചാരങ്ങൾ മനുഷ്യരെ വശീകരിച്ചിരിക്കയാണ്. അതിൽനിന്നു മോചനം ലഭിക്കാൻ സ്വാതന്ത്ര്യാഗ്രഹം എല്ലാവൎക്കും ആവശ്യമാകുന്നു.

ഇനി ക്ഷേത്രപ്രവേശനത്തിനു തടസ്സമായി വല്ലപ്രമാണവുമുണ്ടോ എന്നു നോക്കാം. ഹിന്ദുക്കളുടെ മതഗ്രന്ഥങ്ങളിൽ അഗ്രിമസ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്ന ഉപനിഷത്തുകൾ, ഭഗവത് ഗീത, ബ്രഹ്മസൂത്രങ്ങൾ ഇവയിലൊന്നും അവൎക്ക് ക്ഷേത്രപ്രവേശനം നൽകുന്നതിൽ തടസ്സം കാണുന്നില്ല. നേരെമറിച്ച് അവയിൽ ക്ഷേത്രപ്രവേശനവാദത്തിന് അനുകൂലങ്ങളായ പലഭാഗങ്ങളും ഉണ്ടുതാനും. അവയൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. എന്നാൽ മനുമുതലായ സ്മൃതികാരന്മാർ അക്കാലസ്ഥിതിക്കു പര്യാപ്തങ്ങളായ നിയമങ്ങളെ രൂപീകരിച്ചിട്ടുണ്ടെങ്കിൽ അവ ശാശ്വതനിയമങ്ങളായി സ്വീകരിക്കുവാൻ പരിഷ്കൃതലോകം സമ്മതിക്കുന്നതല്ല. മനുമുതലായവരുടെ സ്മൃതികൾ സമുദായത്തിൻെറ ശൈശവാവസ്ഥയിൽ ഉത്ഭവിച്ചിട്ടുള്ളവയായിട്ടാണ് ഗണിക്കേണ്ടതു്.

"ബാലയാവാ, യുവത്യാവാ, വൃദ്ധയാവാ, ഹിയോഷിതാം
നസ്വാതന്ത്ര്യേണകൎത്തവ്യം കിഞ്ചിൽകാൎയ്യംഗൃഹേഷ്വപി"

ബാല്യമായിരുന്നാലും, യൗവനമായിരുന്നാലും, വാൎദ്ധക്യമായിരുന്നാലും, സ്ത്രീകൾ ഗൃഹത്തിൽപോലും സ്വാതന്ത്ര്യമായി ഒന്നും പ്രവൎത്തിച്ചുകൂടാ എന്നാണ് ഇതിലെതാല്പൎയ്യം. സ്ത്രീകൾ രാജ്യം ഭരിക്കുന്ന ഇക്കാലത്തു് ഈ മാതിരി ജീർണ്ണങ്ങളായ സ്മൃതികൾക്കു വല്ല മാമൂൽവാദികളുടേയും അട്ടക്കളമൂലയിൽ അല്ലാതെ വല്ല സ്ഥാനവും ലഭിക്കുന്നതാണൊ?

ഈ സ്മൃതികാരന്മാരുടെ വ്യവസ്ഥകൾ ബ്രാഹ്മണർപോലും അനു

ഷ്ടിക്കുന്നില്ല. വിശേഷിച്ചു മതഗ്രന്ഥങ്ങളെ പഠിക്കുമ്പോൾ സ്മൃതിഗ്രന്ഥങ്ങൾ ദുർബലങ്ങളാകുന്നു. ഇവക്കു കേവലം അടിമയായി ജീവിക്കുന്നതു് അശക്തതയുടെ ലക്ഷണമല്ലേ?

തിരുവിതാംകൂറിൽതന്നെ ചില ക്ഷേത്രങ്ങളിൽ അവർണ്ണർ പൂജിക്കാറുണ്ട്. ഗുരുവായൂർ ക്ഷേത്രത്തിൽ ഏകാദശിദിവസം അവർണ്ണക്കു കയറുന്നതിനു വിരോധമില്ല; ദേവാലയങ്ങളിലെ ആരാധ്യരായ ശ്രീരാമൻ, ശ്രീകൃഷ്ണൻ ഈ ദേവന്മാരും ബ്രാഹ്മണരാണെന്നു തോന്നുന്നില്ല.

ഈ വാദത്തെക്കുറിച്ചു് ഇതിലധികമൊന്നും ഇപ്പോൾ വിസ്തരിക്കുന്നില്ല. യുക്തിക്കും, ന്യായത്തിനും, സമഭാവനക്കും ചേരാത്ത ഇമ്മാതിരി അന്ധവിശ്വാസങ്ങൾ നാം ഇനി മാററാതിരിക്കുന്നതു കഷ്ടമാണ്. നമ്മുടെ മനസ്സാക്ഷിയുടെ മുമ്പിലും, സജ്ജനങ്ങളുടെ സമക്ഷവും നീതീകരിക്കാൻ സാധിക്കാത്ത ഇത്തരം അസമത്വഭാവനകളെ വച്ചു പുലർത്താൻ എത്രകാലം നമുക്കു സാധിക്കും?



## കൊച്ചിയിലെ വിദ്യാഭ്യാസസർവ്വേറിപ്പോർട്ട്.

കൊച്ചി വിദ്യാഭ്യാസ ഡയറക്ടർ ഐ. എൻ. മേനോൻ അവർകൾ തയാറാക്കീട്ടുള്ള കൊച്ചിയിലെ വിദ്യാഭ്യാസസർവ്വേയുടെ റിപ്പോർട്ട് നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു. അതിനെക്കുറിച്ചു സവിസ്തരമായ അഭിപ്രായം ഞങ്ങൾ അടുത്ത ലക്കത്തിൽ ചേർക്കുന്നതാണ്.

## തിരുവിതാംകൂർ വിദ്യാഭ്യാസപരിഷ്കരണ കമ്മിററി.

തിരുവിതാംകൂറിലെ വിദ്യാഭ്യാസപരിഷ്കരണകമ്മിററി മെമ്പർമാരായി മെസേഴ്സ് ജീവനായകം, കട്ടിയാട്ടു് ശിവരാമപ്പണിക്കർ ഇവരേയും പ്രസിഡണ്ടായി മി. സ്റ്റാത്താമിനേയും നിയമിച്ചതിൽ ഞങ്ങൾ സന്തോഷിക്കുന്നു. ഇവിടത്തെ വിദ്യാഭ്യാസത്തിൻെറ സ്ഥിതിയോ, ഗതിയോ, ഒന്നും അറിവാൻ വഴിയാഞ്ഞ മിസ്റ്റർ. സ്റ്റാത്താമിനെ ഇത്രവലിയ ശമ്പളത്തിൽ

കമ്മിററിയുടെ പ്രസിഡണ്ടായി നിയമിച്ചത് സാഹസംതന്നെയാണ്. ഇവരെക്കാൾ ഈ സ്ഥാനത്തിന് അർഹന്മാരായി ഇവിടെ പലമാന്യന്മാരുമുണ്ട്. എന്നിരുന്നാലും ഈ കമ്മിററിക്കാർ എല്ലാവരും സാമാന്യം സമർത്ഥന്മാരാണ്. ഏതായാലും ഈ മാന്യന്മാർ വേണ്ടവിധം അന്വേഷണം നടത്തി പ്രയോജനകരമായ ഒരു റിപ്പോർട്ട് തയാറാക്കുമെന്ന വിശ്വസിക്കുന്നു.



## കോട്ടയത്തെ ഒരുപുതിയ വിദ്യാലയം.

മിസ്സ് ബേക്കർ ഹൈസ്കൂളിനോടുചേന്ന് ചാലിയംകുന്ന് എന്ന സ്ഥലത്തു പ്രോജക്റ്റ്രീതിൽ ഒരു പുതിയ വിദ്യാലയം തുറന്നിരിക്കുന്നതായി അറിയുന്നു. ശിശുക്കൾക്ക് ആവശ്യംപോലെ ഭക്ഷണം മുതലായവ നൽകിയും, വിനോദത്തോടുകൂടി അഭ്യസനം നടത്തിയും, അവരുടെ പ്രകൃത്യാ ഉള്ള ശക്തികളെ വികസിപ്പിച്ചും മററുമാണ് അവിടെ ഭരണം നടത്തുന്നത്. ഇന്നാട്ടിൽ ഈ വിധം ഒരു പുതിയ രീതിയിൽ വിദ്യ അഭ്യസിപ്പിക്കുമ്പോൾ പല കുററങ്ങളും കുറവുകളും കണ്ടേക്കാം. ഏതായാലും അധ്യാപകവൃത്തിയിൽ ഇരിക്കുന്നവർ ഈ നവീനരീതികണ്ടു മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഞങ്ങൾ അവിടത്തെ രീതിയെപററി അറിയാൻ കൂടുതൽ അന്വേഷണം നടത്തിവരികയാകുന്നു. എങ്കിലും ആ വിദ്യാലയ ഭാരവാഹികളുടെ ഈപുതിയ പ്രസ്ഥാനത്തിന് വിജയം ആശംസിക്കുകയും പ്രവർത്തകന്മാരെ അഭിനന്ദിക്കുകയും ചെയ്യുന്നു.



# രാജാകേശവദാസ്.

വീരാരാധന ഗ്രന്ഥാവലി. നമ്പർ 2

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധകഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ചു്, സമൃദ്ധിയിങ്കലും അനദ്ധതനായ ഈ സൽപുരുഷന്റെ ചരിത്രം ആൎക്കും ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും."

വില 8 അണ.

# ശ്രീരാമൻ

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോധാവായൊ തപസ്വിയായൊ, ഭർത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാവട്ടെ, ബ്രഹ്മചര്യം മുതലായ മൂന്നാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ടു് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാര സാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാൽമീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്നു സൎവ്വസമ്മതമാണു്.

വില 8 അണ.

# ചിന്താസന്താനം.

(നാലാംഭാഗം)

പുതിയതായി പ്രസിദ്ധപ്പെടുത്തുന്നു.

ഗ്രന്ഥകർത്താവു്:— ആർ. ഈശ്വരപിള്ള ബി. എ.

മലയാളത്തിലെ സുപ്രസിദ്ധഗദ്യകാരനും ഉൽകൃഷ്ടചിന്തകനും ആയ ആർ. ഈശ്വരപിള്ള അവർകൾ എഴുതിയിട്ടുള്ള പല ഉപന്യാസങ്ങൾ ചേൎത്തു് രചിച്ചിട്ടുള്ളതു്–ഉൽകൃഷ്ടാശയങ്ങൾ, പരിപക്വചിന്തകൾ, പരിശുദ്ധഗദ്യരീതി വാങ്ങി വായിച്ചു് പരീക്ഷിക്കേണ്ടതു്.

വില 10 അണ

സി. ജി. ബ്രദേഴ്സ്. ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ

## ഗുരുനാഥൻെറ പഴയ ലക്കങ്ങൾ.

ഗുരുനാഥൻെറ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.